

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 24 THE ONLINE OFFICIAL NEWS BULLETIN 2021 June 12


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 13 ♪2 3rd Sunday after Pentecost | 14 ♪6 | 15 ♪2 ✠First church built in the name of Virgin Mary | 16 ♪6 Apostles' Fast begins | 17 ♪2 | 18 ♪6 | 19 ♪2 Comme. of St. James the apostle First bishop of Jerusalem |



## മിസോറാം ഗവർണർ പരിശുദ്ധ കാതോലിക്കാ ബാവായെ സന്ദർശിച്ചു.

പരുമല: ചികിത്സയിൽ കഴിയുന്ന പ. കാതോലിക്കാ ബാവായെ മിസോറാം ഗവർണർ ശ്രീധരൻപിള്ള സന്ദർശിച്ചു. ചികിത്സാ പുരോഗതി ചോദിച്ചറിഞ്ഞ ഗവർണർ കൊറോണക്കാലത്ത് സഭ നടത്തുന്ന സേവന പ്രവർത്തനങ്ങളെ അഭിനന്ദിച്ചു. അധികാരികൾ മാത്രമല്ല സമസ്ത സമൂഹവും ഒറ്റക്കെട്ടായി മഹാമാരിയുടെ ദുരിത കാലത്തെ നേരിടണമെന്ന് പ. ബാവാ തിരുമേനി പറഞ്ഞു.

പരുമല ഹോസ്പിറ്റൽ എത്തിയ മിസോറാം ഗവർണറെ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല ഹോസ്പിറ്റൽ സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, ഫാ. എബി ഫിലിപ്പ് എന്നിവർ ചേർന്ന് സ്വീകരിച്ചു.

## കോവിഡ് – കോവിഡാനന്തര സഹായ പദ്ധതി ആരംഭിച്ചു

മാവേലിക്കര: മാവേലിക്കര ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടപ്പാക്കുന്ന കോവിഡ് – കോവിഡാനന്തര പദ്ധതിയിലൂടെ സഹായവിതരണം ആരംഭിച്ചു. ആദ്യഘട്ടമായി ഭദ്രസനത്തിലെ ഇടവകകളിൽ കോവിഡ് ബാധിച്ച് മരിച്ചവരുടെ ഭവനങ്ങൾ സന്ദർശിച്ചു പ്രാർത്ഥനയും ധനസഹായ വിതരണവും നടത്തി. ഭദ്രാസന സഹായ മെത്രാപ്പൊലിത്താ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ, കൗൺസിൽ അംഗങ്ങളായ ഫാ. പി. ഡി. സ്കറിയ പൊൻവാണിഭം, ഫാ. കെ. പി. വർഗ്ഗീസ്, ബിനു സാമൂവൽ, ജോൺസൻ പി. കണ്ണനാകുഴി, റ്റി. കെ. മത്തായി, തങ്കച്ചൻ കൊല്ലമല എന്നിവർ നേതൃത്വം നൽകി. കോവിഡ് ബാധിതരായി ചികിത്സയിൽ കഴിഞ്ഞവർക്കുള്ള സഹായ വിതരണം ഉടനെ ആരംഭിക്കും എന്നു ഫാ. ജോൺസ് ഈപ്പൻ അറിയിച്ചു.

## മലങ്കര അസോസിയേഷൻ ഒക്ടോബർ 14-ന് പരുമല സെമിനാരിയിൽ

കോട്ടയം: അർത്ഥവത്തായ ക്രിസ്തീയ ജീവിതത്തിലൂടെ ദൈവാനുരൂപരായി രുപാന്തരപ്പെടണമെന്ന് പ. കാതോലിക്കാ ബാവാ. മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി യോഗത്തിൽ അധ്യക്ഷത വഹിച്ചു സംസാരിക്കുകയായിരുന്നു പ. ബാവാ. വീഡിയോ കോൺഫറൻസ് വഴിയാണ് യോഗം ചേർന്നത്. പരിശുദ്ധ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയെ തിരഞ്ഞെടുക്കുന്നതിനായി മലങ്കര അസോസിയേഷൻ 2021 ഒക്ടോബർ 14-ന് പരുമല സെമിനാരിയിൽ ചേരും.

സംസ്ഥാനത്തെ ന്യൂനപക്ഷ സമുദായ വിദ്യാർത്ഥികൾക്കുള്ള മെറിറ്റ്സ് കോളർഷിപ്പുകളിൽ 80:20 അനുപാതം അനുവദിച്ചുള്ള സർക്കാർ ഉത്തരവ് റദ്ദാക്കിയ ഹൈക്കോടതി വിധി മാനേജിംഗ് കമ്മറ്റി യോഗം സ്വാഗതം ചെയ്തു. ഭരണ തുടർച്ച നേടിയ ഇടത് സർക്കാരിനും അതിന് നേതൃത്വം കൊടുക്കുന്ന മുഖ്യമന്ത്രി പിണറായി വിജയനെയും, ആരോഗ്യ മന്ത്രി വീണാ ജോർജിനെയും യോഗം അഭിനന്ദിച്ചു. തുടർച്ചയായി 12 തവണ പുതുപ്പള്ളിയിൽ നിന്നും നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയെ യോഗം അനുമോദിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ ജോൺ എന്നിവർ പ്രസംഗിച്ചു.

മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്താ അഭി. ഫീലപ്പോസ് മാർ ക്രിസോസ്റ്റത്തിന്റെ വിയോഗത്തിൽ യോഗം ദുഃഖം രേഖപ്പെടുത്തി. സിൽവാനിയോസ് റമ്പാൻ, റവ. ഫാ. എം.എം മാത്യൂസ് ഓലിക്കൽ കോർ എപ്പിസ്കോപ്പ, റവ. ഫാ. ജേക്കബ് മനയത്ത്, മുൻ മന്ത്രി ആർ. ബാലകൃഷ്ണപിള്ള, മാമ്മൻ വർഗീസ് (മലയാള മനോരമ പ്രിന്റിംഗ് ആൻഡ് പബ്ലിഷിംഗ്) എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചിച്ചു.



വടകര സെൻറ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത വിശുദ്ധ കുർബാന അർപ്പിച്ചു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# ശ്ലീഹാ നോമ്പ് വിശുദ്ധിയുടെ സൗരഭ്യവാസനയായി തീരട്ടെ

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

ജൂൺ മാസം 16 മുതൽ 28 വരെയുള്ള പതിമൂന്നു ദിവസങ്ങൾ ശ്ലീഹാ-നോമ്പായി പ. സഭ അനുഷ്ഠിക്കുന്നു. മത്ഥ്യാസ് ശ്ലീഹാ ഉൾപ്പെടെയുള്ള പന്ത്രണ്ടു ശ്ലീഹന്മാരും ജാതികളുടെ അപ്പോസ്തോലനായ പ. പൗലൂസ് ശ്ലീഹായും ആണ് ഈ ദിവസങ്ങളിലെ സ്മര്യപുരുഷന്മാർ. അവരുടെ ജീവിതങ്ങളും പ്രവർത്തനങ്ങളും സാക്ഷ്യങ്ങളും ധ്യാനിക്കുന്നതിലൂടെ നാമും ഇന്നത്തെ ലോകത്തിൽ അവരെപ്പോലെ സാക്ഷ്യജീവിതം നയിക്കുവാനായി തെരഞ്ഞെടുക്കപ്പെട്ടവരും വിളിക്കപ്പെട്ടവരും, അയക്കപ്പെട്ടവരുമാണെന്ന് ഈ നോമ്പു കാലം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്.

“കർത്താവേ! പഠിത്തമില്ലാത്തവരും അറിവില്ലാത്തവരുമായിരുന്ന മീൻപിടുത്തക്കാർ നിന്നോടു ചേർന്ന് നിന്റെ ശിഷ്യന്മാരായിത്തീർന്നപ്പോൾ ലോകത്തിലെ തത്ത്വജ്ഞാനികൾക്കുപോലും അവരെ ജയിപ്പാൻ കഴിയാത്തവണ്ണം അവർ ജ്ഞാനികളും സർത്ഥന്മാരുമായി ഭേദപ്പെട്ടതുപോലെ, ഞങ്ങളും നോമ്പാലും പ്രാർത്ഥനകളാലും സകല സൽപ്രവർത്തികളാലും നിന്നോടു ചേർന്ന് നിനക്കുള്ളവരായിരിപ്പാനും നിന്റെ തിരുവിഷ്ടം ചെയ്തു ജീവിപ്പാനും നിന്റെ കൃപ ഞങ്ങളെ സഹായിക്കുമാറാകണമെ” എന്നാണ് ഈ നോമ്പിലെ പെങ്കീസ്സാക്രമപ്രകാരമുള്ള പ്രത്യേക പ്രാർത്ഥനയുടെ ആരംഭം.




പ. പത്രോസ് ശ്ലീഹാ തലകീഴായുള്ള മരണത്തിനും പ. പൗലൂസ് ശ്ലീഹാ വാളാലുള്ള മൂർച്ഛയ്ക്കും വി. മാർതോമ്മാ ശ്ലീഹാ കുന്തത്താലുള്ള മരണത്തിനും ഏല്പിച്ചു കൊടുത്തതുപോലെ തിരുനാമത്തിനു വേണ്ടി ധീരതയോടെ നിൽക്കുവാനും യാതൊരുവിധ ഉപദ്രവങ്ങളോ മരണമോ നിന്നിൽ നിന്ന് ഞങ്ങളെ വേർപെടുത്താതിരിപ്പാനും നിന്റെ കൃപ ഞങ്ങൾക്ക് സഹായമായിരിക്കണമേ. അവരുടെ പ്രാർഥനകളാൽ സകല ശത്രുക്കളിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമെ എന്നും ശരീരത്തെ കൊല്ലുന്നവരിൽ നിന്ന് ഭയപ്പെടാതെ ആത്മാവിനെയും ശരീരത്തെയും അഗ്നിനരകത്തിൽ ഇടുവൻ കഴിയുന്നവനെ ഭയപ്പെടുവാനും, ശരീരത്തേക്കാൾ ആത്മവെടിപ്പിനേയും പരിശുദ്ധിയേയും കരുതി ക്രിസ്ത്യാനികൾ ക്കടുത്തപ്രകാരം ജീവിപ്പാനും നിന്റെ കൃപ ഞങ്ങൾക്ക് സഹായമായിരിക്കണമേ എന്നും പ്രാർത്ഥന തുടരുന്നു.

പ. ശ്ലീഹന്മാരുടെ നോമ്പ് നിനക്ക് ഇഷ്ടമായതുപോലെ ഞങ്ങളുടെ നോമ്പിലും നീ ഇഷ്ടപ്പെടുകയും അവരെപ്പോലെ ലോകത്തെ ഉപേക്ഷിച്ച് നിനക്കായിട്ടും നിന്നിലും ജീവിപ്പാനും, നാമമാത്ര ക്രിസ്ത്യാനികളാകാതെ സത്യ ക്രിസ്ത്യാനികളായി നോമ്പ്, നമസ്കാരം, ധർമ്മം മുതലായ സൽപ്രവർത്തികളാൽ ശോഭിപ്പാനും ഞങ്ങളെ സഹായിക്കണമെന്നും ഈ ദിവസങ്ങളിൽ നാം ധ്യാനിക്കുന്നു. അങ്ങനെ അവർ ലോകമൊക്കെയുടെയും രക്ഷയ്ക്കുവേണ്ടി മുഖാന്തിരമായി തീരുകയും അനേകായിരം ആത്മാക്കൾക്ക് രക്ഷയുടെ കാരണക്കാരായി തീരുകയും ചെയ്തപ്രകാരം ഞങ്ങളും ആയിത്തീരുകയും അങ്ങിനെ ഞങ്ങളുടെ ചുറ്റിലുമുള്ള ഏവരും ഞങ്ങളുടെ സൽപ്രവർത്തികൾ കണ്ട് ഞങ്ങളോടൊപ്പം നിന്റെ തൊഴുത്തിൽ ചേരുവാനും നിന്റെ തിരുനാമം ലോകമൊക്കെയിലും മഹത്വപ്പെട്ട് പുകഴ്ത്തപ്പെടുവാനും ആകെൽക്കറുസ ലജ്ജിപ്പാനും ഇടയാകണമേ എന്നും നമുക്ക് അപേക്ഷിക്കാം.

ജ്ഞാനികൾക്കും വിവേകികൾക്കും മറച്ചു വയ്ക്കുകയും തന്റെ മക്കളാകുന്ന ശിശുക്കൾക്ക് പ. സഭയ്ക്ക് – വെളിപ്പെടുത്തുകയും ചെയ്ത . ആത്മ നൽവരത്തിൽ നിറഞ്ഞു നിന്നുകൊണ്ട് നിന്നെയും നിന്റെ പിതാവിനെയും പ. റൂഹായേയും എന്നാളും സ്തുതിച്ചു പുകഴ്ത്തി ആത്മപ്രകാശത്തിൽ നിത്യതയിൽ ജീവിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ എന്ന് നമുക്കും പ്രാർത്ഥിക്കാം.

പ. ശ്ലീഹന്മാരുടെ വി. നോമ്പ് ഒരിക്കൽ കൂടെ അനുഷ്ഠിക്കുവാൻ ലഭിച്ച അവസരത്തിന് ദൈവത്തെ സ്തുതിക്കുകയും അവരുടെ പെരുന്നാൾ ആഘോഷിക്കുവാനും അവരെപ്പോലെ നമ്മളും ദൈവസന്നിയിൽ വിശുദ്ധിയോടെ ജീവിച്ച് സൗരഭ്യവാസനയായി മാറുവാനും ഇടയാകണമെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. ആത്മാർത്ഥമായി വി. ശ്ലീഹാ നോമ്പ് അനുഷ്ഠിപ്പാൻ ദൈവകൃപ നമ്മെ സഹായിക്കട്ടെ! ദൈവം അനുഗ്രഹിക്കട്ടെ.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Prayer

# ADDITIONAL PRAYERS ON THE DAYS OF 'THE APOSTLES' FAST'

**EVENING**

(To be recited before the prayer - "O Lord Jesus Christ, do not close the door of your mercy upon our faces...[Moran Yeshu Mashiha...]")

**KOLO**

O Lord! When the uneducated and foolish fishermen, associated with you and became your disciples and were transformed as intellectual and efficient men, that even the philosophers of the world couldn't win over them, help us too by your grace, that through our practices of fasting, prayers and virtuous deeds, we may be yours and in union with you, we live fulfilling your will. Barekmor.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

O Lord! Through their love for you, as St. Peter surrendered himself to be crucified upside down, as St. Paul faced the point of a sword and offered themselves for the sake of your Holy name, help us by your grace, that we may truly love you and bear all the trials and tribulations for the sake of your Holy name and neither any oppression nor even death could separate us from you. O Lord! Through the prayers of these saints, save us from all the adversaries. Moryo rahem.....(Lord have mercy upon us and help us).

**BOVUSO**

O Lord! Through the prayers of the Holy Apostles, make us worthy as them, that we may win over this world and all its passions and thus desire and inherit the eternal life in the blissful world.

O Lord! May your grace help us to fear not the one who kills the body, but to fear the one who can annihilate the body as well as the soul in the flames of hell and we may be concerned with the purity and holiness of our soul over the body and thus live a life abiding the true christian values. Amen.

**MORNING**

(To be recited before the Morning Praise - "It is good to give thanks to the Lord.....[Karthavine sthothram chaiyyunnathum...]")

**KOLO**

O Lord! As you were pleased in the fasting observed by the Apostles, may you be pleased with our fasts and prayers. Help us to live like them, not for this world, rather to live in you and for your sake. Barekmor.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

O Lord! Enable us that we may not be christians in mere name, rather we may become the true Christians and shine in this world and we may become the parables in the virtuous deeds through prayers, fasts and righteousness.

Moryo rahem.....(Lord have mercy upon us and help us).

**BOVUSO**

O Lord! As the Holy Apostles endeavored for the salvation of the whole world and became instrumental for the salvation of many souls,enable us that we may also love you truly and get adorned with righteous living and become instrumental for the salvation of others.




May the people around us look at - our good deeds; your love towards us; your miraculous works amidst us and thus commune with us in your flock. May the evil one be ashamed and your will be glorified all over the earth. Amen.

(Translated from Pampakuda Namaskarakramam)

**JYOTHIS ASHRAM**
**Abu Road, Rajasthan**



സുപ്രീംകോടതി ഉത്തരവ് നടപ്പിലാക്കിയ, കൂത്താട്ടുകുളം ചോരക്കുഴി സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ സന്ദർശനം നടത്തി.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**ലേഖനം**




ന്യൂനപക്ഷ മതങ്ങളിൽപ്പെട്ട വിദ്യാർത്ഥികൾക്ക് സർക്കാരിൽ നിന്നുള്ള സാമ്പത്തിക സഹായവിതരണം സമുദായാംഗങ്ങളുടെ സംഖ്യയ്ക്ക് ആനുപാതികമല്ല എന്ന നിരീക്ഷണം കേരള ഹൈക്കോടതിയിൽ നിന്നുണ്ടായി. അതിന്റെ അടിസ്ഥാനത്തിൽ അതു സംബ സ്ധിച്ച് സംസ്ഥാന സർക്കാരിന്റെ നിലവിലിരുന്ന ഉത്തരവുകൾ കോടതി അസ്ഥിരപ്പെടുത്തിക്കൊണ്ട് മെയ് മാസം വിധിയുണ്ടായി. നില വിലിരിക്കുന്ന സർക്കാർ വിജ്ഞാപനപ്രകാരം മുസ്ലീം ക്രിസ്ത്യൻ വിഭാഗങ്ങളിൽപ്പെട്ട വിദ്യാർത്ഥികൾക്ക് 80:20 എന്ന അനുപാതത്തിലാണ് ഇവയുടെ വിഭജനം നടന്നു കൊണ്ടിരിക്കുന്നത്. കോടതിയിൽ സമർപ്പിക്കപ്പെട്ട കണക്കിൻ പ്രകാരം കേരളത്തിലെ മതന്യൂനപക്ഷങ്ങളിൽ യഥാക്രമം മുസ്ലീങ്ങൾ 58.67 ഉം ക്രൈസ്തവർ 41.60 ശതമാനവുമാണ് ഉള്ളത്. ന്യൂനപക്ഷ സമുദായങ്ങളുടെ ജനസംഖ്യ അടിസ്ഥാനമാക്കി ഓരോ മതസമൂഹത്തിലും പെട്ട വിദ്യാർത്ഥികൾക്ക് ധനസഹായ ക്രമീകരണങ്ങൾ ചെയ്യണം എന്നാണ് കോടതിയുടെ ഉത്തരവ്. ഇതോടെ 2008 മുതൽ സർക്കാർ ഇറക്കിയ ഉത്തരവുകൾക്ക് നിയമ പ്രാബല്യം ഇല്ലാതായി.

കോടതിവിധിയെ സ്വാഗതം ചെയ്തുകൊണ്ട് ക്രൈസ്തവ സഭാ പ്രതിനിധികൾ പ്രസ്താവനകൾ നടത്തുകയുണ്ടായി. വിധിയിൽ അസന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ട് മുസ്ലീം ലീഗ് നേതാക്കളും മുസ്ലീം പ്രസിദ്ധീകരണങ്ങളും പ്രതികരണങ്ങൾ അറിയിച്ചു, മുസ്ലീം മതനേതൃത്വത്തിന്റെ നിലപാടും വ്യത്യസ്തമായിരുന്നില്ല. എന്നാൽ ഈ ക്രമീകരണത്തിന്റെ ഗുണഭോക്താക്കളായിരുന്ന ലത്തീൻ ദളിത് വിശ്വാസ സമൂഹം മൗനം പാലിക്കുകയായിരുന്നു.

കുറെ കാലമായി ക്രൈസ്തവ സഭകൾ, പ്രത്യേകിച്ച് സീറോ മലബാർ സഭാ വിദ്യാഭ്യാസ ഫണ്ട് വിതരണത്തിലെ മാനദണ്ഡവും ക്രമീകമണങ്ങളും സംബന്ധിച്ച് തങ്ങളുടെ അസംതൃപ്തി സംസ്ഥാന-കേന്ദ്ര ഭരണകൂടങ്ങളെ അറിയിക്കുന്നുണ്ടായിരുന്നു. കൂടാതെ, സഭാ പ്രസിദ്ധീകരണങ്ങളിൽ ഇതിനെതിരെയുള്ള വിമർശനങ്ങളും തുടർച്ചയായി വന്നുകൊണ്ടുമിരിക്കുന്നു. അതുകൊണ്ട് പൊതുസമൂഹത്തിൽ തന്നെ വിഷയം സജീവമായി ചർച്ച ചെയ്യപ്പെട്ടു. എന്താണെങ്കിലും ന്യൂനപക്ഷ സംരക്ഷണ വകുപ്പ് കൈകാര്യം ചെയ്തിരുന്ന മുസ്ലീം സമുദായക്കാരനായ മന്ത്രിയിൽ നിന്നും അത് മാറ്റി മുഖ്യമന്ത്രി ഏറ്റെടുത്തു. ഈ നടപടിയും കോടതിയിൽ നിന്നുണ്ടായ വിധിയും സ്വാഭാവികമായും ക്രൈസ്തവസഭകളെ തൃപ്തരാക്കി. അത് സഭയുടെ നീതിക്കുവേണ്ടിയുള്ള പോരാട്ടത്തിന്റെ വിജയമായി വിലയിരുത്തപ്പെടുകയും ചെയ്തു.

തീർച്ചയായും സഭയുടെ അവകാശങ്ങൾ നിയമപരമായി നേടുന്നതിൽ ആർക്കും പരിഭവം തോന്നേണ്ട കാര്യമില്ല എന്നാൽ നിയമപോരാട്ടവും അഭിപ്രായ പ്രകടനവുമെല്ലാം സമുദായിക ബന്ധങ്ങളിൽ അസ്വാരസ്യവും സമൂഹമനസ്സിൽ അസ്വസ്ഥതയും സൃഷ്ടിക്കപ്പെടാതെ ശ്രദ്ധിക്കേണ്ടതുണ്ട്. കേരളത്തിൽ ഹിന്ദു, മുസ്ലീം, ക്രിസ്ത്യൻ മതവിഭാഗങ്ങളുടെ സ്വാധീനവും സാന്നിദ്ധ്യവും ഗണ്യമായിട്ടുണ്ട്. ഈ മറുവിഭാഗക്കാർ ജീവിക്കുന്നത് പൊതുവെ ഇടകലർന്നാണ്. അതുകൊണ്ടുതന്നെ സഹജീവിതത്തിനും സൗഹൃദത്തിനും ക്ഷതം വന്നുകൂടാ. മതമൈത്രിയും സഹവർത്തിത്വവും ഈ നാടിന്റെ പുരോഗതിക്കും സമൂഹത്തിന്റെ ഉദ്ഗ്രഥനത്തിനും സമാധാനപരമായ ജീവിതത്തിനും അനുപേക്ഷണീയവുമാണ്. അതുകൊണ്ട് സമുദായ സംഘർഷം ഉണ്ടാകാവുന്ന വിഷയങ്ങൾ വരുമ്പോൾ ബന്ധപ്പെട്ടവർ നിലപാടിൽ പക്വതയും അഭിപ്രായപ്രകടനങ്ങളിൽ മിതത്വവും പാലിക്കേണ്ടതുണ്ട്.

വിഷയങ്ങൾ അവധാനപൂർവ്വം പഠിക്കുവാനും മനസ്സിലാക്കുവാനുമുള്ള ശ്രമമാണ് നടക്കേണ്ടത്. മതങ്ങൾ അവകാശ സംരക്ഷണത്തിനായി അന്യോന്യം ഉരസലുകൾക്ക് തയ്യാറായാൽ നാട്ടിൽ സാമുദായിക സ്പർദ്ധയും അസമാധാനവും വർദ്ധിക്കും എന്ന് മാത്രമല്ല, വർഗ്ഗീയത ശക്തമാകുവാനും വഴി തെളിക്കും. അതാകട്ടെ വലിയ ആപത്തായിരിക്കും സൃഷ്ടിക്കുക. നിയമം തങ്ങൾക്ക് അനുകൂലമാക്കുവാനുള്ള വ്യഗ്രതയിൽ മതനേതൃത്വങ്ങൾ ഈ കാര്യം മറക്കുന്നത് ആത്മഹത്യാപരമായിരിക്കും. പ്രത്യേക അവകാശങ്ങൾ സ്ഥാപിച്ചു കിട്ടുന്നതിലും പ്രധാനം സഹോദര മതസമുഹങ്ങളുമായ സൗഹൃദവും സ്നേഹവും ആണ് എന്ന് ചിന്തിക്കുവാൻ കഴിയേണ്ടതാണ്.

ഇവിടെ ന്യൂനപക്ഷാവകാശ ധ്വംസനമാണ് നടക്കുന്നത് എന്ന ധാരണ ക്രിസ്തീയ സഭാധ്യക്ഷന്മാരിൽ മിക്കവർക്കും ഉണ്ടെന്ന് തോന്നുന്നു. കോടതി വിധിക്കുശേഷം ഏതാനും ക്രൈസ്തവ സംഘടനകൾ സർവകക്ഷി യോഗ പ്രതിനിധികൾക്ക് കൊടുക്കുവാനായി തയ്യാറാക്കിയ നിവേദനം സാന്ദർഭികവശാൽ എന്റെ ദൃഷ്ടിയിൽപ്പെട്ടു. അതിലെ ചില ഭാഗങ്ങൾ ചുവടെ ഉദ്ധരിക്കുന്നു.

'മുസ്ലീം സമുദായം കാലാകാലങ്ങളായി കയ്യടക്കി തന്നിഷ്ടം പോലെ വാണിരുന്ന ന്യൂനപക്ഷവകുപ്പ് സംസ്ഥാനത്തിന്റെ നികുതി പണത്തിൽ നിന്നും കേന്ദ്ര സർക്കാരിൽ നിന്നും അത് ന്യൂനപക്ഷങ്ങൾക്ക് അർഹമായത് മുഴുവനും മുസ്ലീം സമുദായത്തിന് മാത്രമാക്കി.'

'കെ. ടി. ജലീൽ ന്യൂനപക്ഷ മന്ത്രിയായതോടെ ഇരുളിന്റെ മറവിൽ മറ്റു ന്യൂനപക്ഷങ്ങളെ തമസ്കരിക്കുവാനുള്ള നിഗൂഢപദ്ധതികൾ ആസൂത്രിതമായി നടപ്പിലാക്കുകയായിരുന്നു. ഇവിടെ മുസ്ലീം സമുദായത്തോടുള്ള അസഹിഷ്ണുതയും അതൃപ്തിയും പ്രകടമാണ്.' 'കൈയ്യടക്കി, തന്നിഷ്ടം പോലെ വാണിരുന്ന, സ്വന്തമാക്കി, ഇരുളിന്റെ മറവിൽ, നിഗൂഢപദ്ധതികൾ' എന്നീ പദങ്ങൾ എല്ലാം വിദ്വേഷം ഉള്ളിലൊതുക്കിയുള്ള പ്രതികരണമാണ്. ക്രിസ്ത്യാനികളുടെ അവകാശ സ്വാതന്ത്ര്യങ്ങൾ നഷ്ടപ്പെട്ടാൽപ്പോലും സഹസമുദായത്തെപ്പറ്റി പരാമർശിക്കാൻ പാടില്ലാത്ത പദപ്രയോഗങ്ങളാണ് മേൽ സൂചിപ്പിച്ചവ. അത് മുറിവേൽപ്പിക്കുന്നത് ആ സമൂഹത്തെ മുഴുവനുമാണ്. ഇവിടെ വിമർശന വിധേയമാകുന്നത് മുസ്ലീം സമുദായമാണ് എന്ന് ചിന്തിക്കേണ്ടതാണ്. കെ. ടി. ജലീൽ എന്ന വ്യക്തി, മന്ത്രി എന്ന നിലയിൽ സ്വജനപക്ഷപാതവും മത താത്പര്യങ്ങൾക്കു വേണ്ടി തന്റെ സ്ഥാനവും ദുരുപയോഗം ചെയ്തു എന്നത് ശരിയായിരിക്കാം. അതിനാൽ അത് സമുദായത്തിന്റെ സഹകരണത്തോടെയാണ് എന്ന് വിധിയെഴുതി അതിന്റെ പാപഭാരം മുഴുവനും ആ സമൂഹത്തിന്റെ മേൽ കെട്ടിവയ്ക്കുന്നത്തിന് സാധൂകരണം കണ്ടെത്താനാവില്ല. ഇങ്ങനെയുള്ള ഭാഷാ പ്രയോഗങ്ങൾ പ്രകോപനപരമാണ്.

പൊതുവായി ഈ പ്രശ്നത്തിന്റെ പശ്ചാത്തലവും സാഹചര്യങ്ങളും മനസ്സിലാക്കിയാൽ മാത്രമേ കാര്യങ്ങൾ ശരിയായി വിലയിരുത്താനാവുകയുള്ളൂ. ന്യൂന പക്ഷാവകാശം എന്ന വിഷയം സംബന്ധിച്ച് സ്ഥായിയായ തെറ്റിദ്ധാരണകൾ ന്യൂനപക്ഷങ്ങളുടെ ഇടയിലും ഹിന്ദുമത വിശ്വാസികൾക്കിടയിലും ഉണ്ട്. ഭരണഘടനയിലെ ആർട്ടിക്കിൾ 30 പ്രകാരം ന്യൂനപക്ഷ മതങ്ങൾക്ക് വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുവാനും അത് നടത്തുവാനുമുള്ള (Administrator) അവകാശമുണ്ട്. ഇത് മാത്രമാണ് ന്യൂനപക്ഷാവകാശം. സെന്റ് സേവ്യേഴ്സ് കോളജ് കേസിൽ ഈ ഭരണഘടനാ ആർട്ടിക്കിൾ വ്യത്യാസപ്പെടുത്താനുള്ള നിയമ നിർമ്മാണങ്ങൾ കോടതി തടയുകയും ചെയ്തിട്ടുണ്ട്. ന്യൂനപക്ഷാവകാശം എന്നാൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുവാനും നിലനിർത്തുവാനും മാത്രമായി മനസ്സിലാക്കിയാൽ ഈ അവകാശം സംബന്ധിച്ച മിഥ്യാധാരണകൾ എല്ലാം തന്നെ മാറിക്കിട്ടും.

1992 മെയ് മാസത്തിൽ യു.പി.എ. സർക്കാർ ന്യൂനപക്ഷങ്ങൾ ഏവയെന്ന് ക്ലിപ്തപ്പെടുത്തുന്നതിനും അവരുടെ വളർച്ചയും സംരക്ഷണവും വിലയിരുത്തുന്നതിനായി National Commission for Minorities Act സൃഷ്ടിച്ചു. അതിൽ പ്രകാരം ഒരു കമ്മിറ്റിക്ക് രൂപം കൊടുത്തു. മുസ്ലീം, ക്രിസ്ത്യൻ, സിഖ്, ബുദ്ധ, ജയിൻ, പാർസി മതങ്ങൾ ന്യൂനപക്ഷമതങ്ങളായി അംഗീകരിക്കപ്പെട്ടു ഇതിന്റെ പ്രധാന

ലക്ഷ്യം ന്യൂനപക്ഷ മതങ്ങളുടെ സ്ഥിതി അവലോകനം ചെയ്യുക, ആർട്ടിക്കിൾ 30 പ്രകാരമുള്ള അവകാശധ്വംസനങ്ങൾ, വിവേചനങ്ങൾ എന്നിവ സംബന്ധിച്ച പരാതികൾ കേൾക്കുക, അവയിൽ ഇടപെടുക എന്നിവയാണ്. ഏതെങ്കിലും സമൂഹത്തിന്റെ അവശതകൾ പരിഹരിക്കുവാൻ പഠനവും ശുപാർശയും നടത്തുന്നത് കമ്മീഷന്റെ ചുമതലയിൽപ്പെട്ടിരുന്നു. രണ്ടായിരാമാണ്ടിന്റെ തുടക്കത്തിൽ പ്രത്യേക രാഷ്ട്രീയ സാഹചര്യങ്ങൾ വിലയിരുത്തിക്കൊണ്ടായിരിക്കണം യു.പി.എ. സർക്കാർ ജസ്റ്റീസ് രജീന്ദ്ര സച്ചാർ അധ്യക്ഷനായി മുസ്ലീം സമൂഹത്തിന്റെ പിന്നാക്കാവസ്ഥയെപ്പറ്റി പഠിക്കുവാനും പരിഹാരം നിർദ്ദേശിക്കുവാനുമായി ഒരു കമ്മറ്റിയെ നിയോഗിച്ചത്. വേണ്ടത്ര ആഴമായ പഠനം ആ കമ്മറ്റി നടത്തിയില്ല എന്ന ആക്ഷേപം നിലവിലുണ്ട്. ആ സമുദായത്തിന്റെ സാമ്പത്തിക വിദ്യാഭ്യാസ-തൊഴിൽ രംഗങ്ങളിലെ പിന്നാക്കാവസ്ഥ ചൂണ്ടിക്കാട്ടിയും പരിഹാര നിർദ്ദേശങ്ങൾ നൽകിക്കൊണ്ടും കമ്മറ്റി 2006 മെയ് മാസത്തിൽ റിപ്പോർട്ട് നൽകി. ആ മാതൃകയിൽ മുസ്ലീം സമൂഹത്തിന്റെ അവസ്ഥ വിലയിരുത്താനും പരിഹാര നിർദ്ദേശങ്ങൾ നൽകുവാനുമായി കേരളത്തിൽ പാലോളി മുഹമ്മദ്കുട്ടി അധ്യക്ഷനായ ഒരു കമ്മറ്റിയെ ഇടതുപക്ഷ സർക്കാർ ചുമതലപ്പെടുത്തി. ആ കമ്മറ്റിയുടെ റിപ്പോർട്ട് 2008 മെയ് 6-ന് സർക്കാർ അംഗീകരിച്ചു. തുടർന്ന് വിദ്യാഭ്യാസ-തൊഴിൽ-ആരോഗ്യ മേഖലകളിൽ മുസ്ലീംങ്ങളുടെ ഉന്നമനത്തിനായി നടപടി ആരംഭിച്ചു.

ഇതുമായി ബന്ധപ്പെട്ട് മുന്ന് നിയമ (Act) ങ്ങൾ സർക്കാർ നിർമ്മിച്ചു. മുസ്ലീം പെൺകുട്ടികളുടെ നില ഉയരുകയാണ് സാമൂഹ്യ മാറ്റത്തിന് അടിയന്തിരമായി നടക്കേണ്ടത് എന്ന നിഗമനപ്രകാരം മുസ്ലീം സമുദായത്തിലെ പെൺകുട്ടികൾക്ക് ബിരുദ-ബിരുദാനന്തര പ്രൊഫഷണൽ കോഴ്സ് പഠനത്തിന് സഹായം നൽകാനായി 2008 ഓഗസ്റ്റ് മാസത്തിൽ ആദ്യത്തെ നിയമം പാസ്സാക്കി. മത്സര പരീക്ഷകൾക്ക് പഠിക്കുന്നതിനും പഠനകാലത്ത് ഹോസ്റ്റലിൽ താമസിക്കുന്നതിനും സ്റ്റൈഫൻഡ് കൊടുക്കുവാനുള്ള അനുവാദവും നൽകിയിരുന്നു. 10 കോടി രൂപയാണ് അതിന് വകയിരുത്തിയത് ഈ നിയമം സംബന്ധിച്ച് ഇതര ന്യുനപക്ഷ സമൂഹങ്ങളിൽ നിന്ന് എതിർപ്പുകളുണ്ടായില്ല. 2011-ൽ ഭരണകാലാവധി അവസാനിക്കുന്നതിനുമുമ്പായി ഫെബ്രുവരി രണ്ടിന് പുതിയ ഉത്തരവ് ഉണ്ടായി. അതിൻ പ്രകാരം സ്കോളർഷിപ്പ് സ്റ്റൈഫന്റ് ആനുകൂല്യം ക്രിസ്ത്യൻ സമുദായത്തിലെ ഒ.ബി.സി. വിഭാഗങ്ങൾക്കുകൂടി ബാധകമാക്കി, 80:20 എന്ന അനുപാതത്തിലായിരുന്നു ഇതിന്റെ പങ്കിടൽ നിർദ്ദേശം.

മുസ്ലീം സമുദായത്തെ സർക്കാർ ഒ.ബി.സി. വിഭാഗത്തിലാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. 2011ലെ ആക്ടിൽ ക്രിസ്തീയ വിഭാഗത്തിലെ ലത്തീൻ കത്തോലിക്കാ ദളിത് ക്രിസ്ത്യൻ വിഭാഗത്തെയും ഈ കാറ്റഗറിയിൽ ഉൾപ്പെടുത്തി. അവർക്കുകൂടി ഈ ആനുകുല്യം ലഭ്യമാക്കുക ഈ ആക്ടിന്റെ ലക്ഷ്യമായിരുന്നു. മുസ്ലീം സമുദായത്തിന്റെ അംഗസംഖ്യയുടെ അഞ്ചിലൊന്നാണ് ദളിത് ലത്തീൻ വിഭാഗം. അതുകൊണ്ടാണ് സ്കോളർഷിപ്പ് ഫ ണ്ടിന്റെ പങ്കിടൽ അനുവാദം 80:20 എന്നാക്കിയത്. അതായത് മുസ്ലീം വിഭാഗത്തിനും ക്രിസ്തീയ സഭ ടയിലെ ഒ.ബി.സി. വിഭാഗമായ ദളിത് ലത്തീൻ ക്രിസ്ത്യാനികൾക്കുമായി സമുദായങ്ങളുടെ ജനസംഖ്യാനുപാതികമായി ഫണ്ട് വിഭജിക്കുകയായിരുന്നു. അതുകൊണ്ട് ഈ ഫണ്ട് വിനിയോഗ അനുപാതത്തിലെ യുക്തിക്ക് ന്യായമില്ല എന്ന് പറയാനാവില്ല. ഈ നിയമ നിർമ്മാണത്തിനും ക്രൈസ്തവരിൽ നിന്നും എതിർപ്പുണ്ടായില്ല. 2015 മെയ് 8-ന് മറ്റൊരു സർക്കാർ ആക്ട് ഉണ്ടായി. അതിൻപ്രകാരം ചാർട്ടേഡ് അക്കൗണ്ടൻസി, കോസ്റ്റ് ആന്റ് അക്കൌണ്ടൻസി, കമ്പനി സെക്രട്ടറി കോഴ്സ് എന്നിവ പഠിക്കുവാനായി 6 ലക്ഷം രൂപയിൽ താഴെ വാർഷിക കുടുംബ വരുമാനമുള്ള ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പിന് അപേക്ഷിക്കുവാനായി അർഹത ലഭിച്ചു. ഇതിലും രണ്ടാം ആക്ട് പ്രകാരമുള്ള നിർദ്ദേശങ്ങൾ ബാധകമായിരുന്നു. പെൺകുട്ടികൾക്ക് സ്കോളർഷിപ്പിന് 30% സംവരണമാക്കി. പെൺകുട്ടികൾക്കായി ആരംഭിച്ച സ്കോളർഷിപ്പിന് പദ്ധതിയുടെ ആനുകൂല്യം മൈനോരിറ്റി ഒ.ബി.സി.ക്കാർക്ക് മുഴുവനായി ലഭ്യമാക്കുകയും പെൺകുട്ടികളുടെ സംവരണം 30% ആക്കി പരിമിതപ്പെടുത്തുകയും ചെയ്തു. ഇതായിരുന്നു സംഭവത്തിന്റെ പശ്ചാത്തലം. എന്നാൽ പിന്നീട് സ്കോളർഷിപ്പ് വിതരണ സംവിധാനത്തെപ്പറ്റിയും വിഭജന മാനദണ്ഡത്തെ പ്രതിയും ക്രൈസ്തവരുടെ ഇടയിൽ അസംതൃപ്തി പ്രകടമായിക്കൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ ക്രിസ്ത്യൻ മുസ്ലീം ബന്ധവും ഹൃദ്യമല്ലാതായിത്തീർന്നിരുന്നു. മുസ്ലീം ചെറുപ്പക്കാർ ക്രിസ്ത്യൻ യുവതികളെ പ്രണയം നടിച്ച് മുസ്ലീം സമുദായത്തിൽ ചേർക്കുന്നു എന്ന ശബ്ദം ക്രൈസ്തവ സഭാനേതൃത്വത്തിൽ നിന്ന് ഉയർന്നു. ഹാഗിയ സോഫിയ എന്ന മുൻ ക്രിസ്ത്യൻ കത്തീഡ്രൽ, മോസ്ക് ആക്കിയത് നീതീകരിച്ചുകൊണ്ട് മുസ്ലീം സമുദായ നേതൃത്വത്തിൽ പലരും പ്രസ്താവനകൾ ഇറക്കി. കേരളത്തിൽ മുസ്ലീം തീവ്രവാദി ഗ്രൂപ്പുകളുടെ പ്രവർത്തനം, മുസ്ലീം ജനസംഖ്യയിൽ ഉണ്ടാകുന്ന അമിത വർദ്ധനവ് എന്നിവ ക്രിസ്തീയ സഭകളിൽ ഭയവും ഉത്കണ്ഠയും സൃഷ്ടിച്ചു. ഇതിന്റെയെല്ലാം പശ്ചാത്തലത്തിൽ സമുദായങ്ങൾ തമ്മിലുള്ള ഇടർച്ച സ്കോളർഷിപ്പ് വിതരണ വിഷയത്തിലേക്കും വ്യാപിക്കുകയായിരുന്നു.

ഈ അകൽച്ച വർദ്ധിതമാക്കിയ രണ്ട് സംഭവങ്ങൾകുടി ഈ സമയത്ത് നടന്നു. ഒന്ന്, മന്ത്രി കെ. ടി. ജലീൽ ചുമതല വഹിച്ചിരുന്ന കാലഘട്ടത്തിൽ ന്യൂനപക്ഷ അവകാശ സംരക്ഷണ സമിതിയുടെ ഘടന മാറ്റുവാൻ ചട്ടം ഭേദഗതി ചെയ്തു. അധ്യക്ഷൻ ഒരു സമുദായത്തിൽ നിന്നാണെങ്കിൽ അംഗം മറ്റൊരു ന്യൂനപക്ഷ സമുദായത്തിൽ നിന്നായിരിക്കണം എന്ന നിബന്ധന മാറ്റി. ഇത് കമ്മറ്റി പൂർണ്ണമായും ഇസ്ലാമീകരിക്കുവാനുള്ള നീക്കമായി ക്രൈസ്തവർ വിലയിരുത്തി. അതുപോലെ തന്നെ അദ്ദേഹത്തിന്റെ ഭരണകാലത്ത് നടത്തിയ നിയമനങ്ങൾ, പ്രവർത്തനങ്ങൾ എല്ലാം സെക്കുലർ സർക്കാരിന്റെ പ്രതിച്ഛായക്ക് മങ്ങലേൽപ്പിക്കുകയും ചെയ്തു. മന്ത്രിയുടെ പ്രവർത്തനത്തിന് നേരെയുള്ള എതിർപ്പ് ഇസ്ലാമിനോടുമായി മാറുകയായിരുന്നു. അതുപോലെ മുഖ്യ മന്ത്രി ന്യൂനപക്ഷവകുപ്പ് മുസ്ലീം സമുദായാംഗമായ മന്ത്രി അബ്ദുൾ റഹ്മാനിൽ നിന്നും എടുത്ത് തന്റെ വകുപ്പുകളുടെ ലിസ്റ്റിൽ ഉൾപ്പെടുത്തി. ഇത് സത്യത്തിൽ മുഖ്യമന്ത്രിയുടെ അവകാശത്തിൽപ്പെട്ട കാര്യമാണ്. എങ്കിലും, ക്രൈസ്തവ സഭാധികാരികളുടെ സമ്മർദ്ദത്തിനു വിധേയമായിട്ടാണ് അത് നടന്നത് എന്ന ആരോപണം ശക്തമായതും, ഈ സാമുദായിക അകൽച്ച വർദ്ധിപ്പിക്കാൻ ഇടയാക്കി. അതിനിടെയാണ് സ്കോളർഷിപ്പ് വിതരണ അനുപാതം സംബന്ധിച്ച കോടതി വിധി വന്നത്. തുടർന്ന് വികാരപരമായ പ്രതികരണങ്ങൾ സൃഷ്ടിച്ച് അകൽച്ച വർദ്ധിപ്പിക്കുകയും ചെയ്തു. വിഷയം സംബന്ധിച്ച് ഹൈക്കോടതി വിധി വന്നതോടെ ക്രിസ്ത്യൻ മുസ്ലീം സമുദായങ്ങൾക്ക് വീണ്ടുവിചാരത്തിന് സമയം കിട്ടിയിരിക്കുകയാണ്. അവസരം വളരെ ആലോചനാപൂർവ്വം പ്രയോജനപ്പെടുത്തുവാൻ കഴിയണം. അതോടൊപ്പം ജസ്റ്റീസ് ജെ. ബി. കോശി അധ്യക്ഷനായ ക്രിസ്ത്യൻ പിന്നാക്കാവസ്ഥയെപ്പറ്റി പഠിക്കുവാനും ശുപാർശ നൽകുവാനുമായി കമ്മീഷൻ രൂപീകൃതമായി. അതുകൊണ്ട് അവരുടെ പ്രശ്നത്തിലും നിയമാനുസൃത പരിഹാരത്തിന് സാധ്യത തെളിഞ്ഞിരിക്കുകയാണ്. നിലവിലുണ്ടായ അപസ്വരങ്ങൾ ക്ഷമിച്ചും നടപടി പിശകുകൾ തിരുത്തിയും പരസ്പരം കൂടുതൽ അടുത്ത് ജനാധിപത്യ സംവിധാനത്തെ ബലപ്പെടുത്തുകയാണ് സമുദായങ്ങൾ ചെയ്യേണ്ടത് സഹോദര വിശ്വാസസമൂഹങ്ങൾ എന്ന നിലയിൽ നാടിന്റെ നന്മയ്ക്ക് അധ്വാനിക്കുകയും വിശ്വാസസമൂഹങ്ങളെ കൂടുതൽ സഹകരണത്തിലേക്കും സഹവർത്തിത്വത്തിലേക്കും നയിക്കുകയാവണം ഭാവി പരിപാടി. പക്വത അങ്ങേയറ്റം പ്രകടിപ്പിക്കേണ്ട സന്ദർഭമാണിത്. ന്യൂമാൻ കോളജ് അധ്യാപകനായിരുന്ന പ്രൊഫ. ജോസഫിനെയും കുടുംബത്തെയും മതഭ്രാന്തന്മാർ മാരകമായി അക്രമിച്ച സമയത്ത് അത് വൈകാരികമാക്കാതെ കത്തോലിക്കാ സഭാനേതൃത്വം കൈക്കൊണ്ട ആത്മനിയന്ത്രണം ഈ വിഷയത്തിൽ സമുദായ നേതൃത്വങ്ങൾക്ക് മാതൃകയാകേണ്ടതാണ്. ഏതായാലും എല്ലാവരും ഒരു കാര്യം ഓർക്കുക: ഭരണഘടന വിഭാവനം ചെയ്ത ന്യൂനപക്ഷാവകാശം സംബന്ധിച്ച തർക്കവും ചർച്ചയുമൊന്നുമല്ല ഇന്ന് നടക്കുന്നത്.

ഇതുവരെയുള്ള ചർച്ചയിൽ പറയാൻ ശ്രമിച്ച കാര്യങ്ങൾ;

1. സ്കോളർഷിപ്പ് വിതരണത്തിന് സർക്കാർ സ്വീകരിച്ച മാനദണ്ഡത്തിന് യുക്തിയും ന്യായവും ഇല്ലായിരുന്നുവെന്ന് പറഞ്ഞുകൂടാ. കേരളത്തിലെ മുസ്ലീം വിഭാഗത്തിന്റെ പിന്നാക്കാവസ്ഥ പരിഹരിക്കാനായി പ്രത്യേകം സൃഷ്ടിക്കപ്പെട്ട പാലോളി കമ്മീഷന്റെ ശുപാർശ പ്രകാരമാണ് സ്കോളർഷിപ്പ് വിതരണം തുടങ്ങിയത്. 2011ലെ വിജ്ഞാപനപപകാരം സർക്കാർ ഒ.ബി.സി. കാറ്റഗറിയിൽപ്പെട്ട മുസ്ലീം സമുദായത്തോടൊപ്പം ക്രൈസ്തവ സഭയിലെ ഒ.ബി.സി. വിഭാഗമായ ലത്തീൻ ദളിത് വിഭാഗത്തെക്കൂടി പഠനധനസഹായ പരിപാടിയിൽ അർഹമാക്കുകയും അവർക്ക് ആകെയുള്ള ഒ.ബി.സി. ജനസംഖ്യയുമായുള്ള അനുപാതത്തിൽ ഈ ക്രിസ്ത്യൻ വിഭാഗങ്ങൾക്ക് സ്കോളർഷിപ്പ് തുകയുടെ അനുപാതം നിശ്ചയിക്കുകയും ചെയ്തു. അടുത്തകാലം വരെ ഈ ക്രമീകരണം സംബന്ധിച്ച് മത രാഷ്ട്രീയ രംഗങ്ങളിൽ തർക്കങ്ങളൊന്നുമില്ലായിരുന്നു.

2. ക്രൈസ്തവ സഭയും മുസ്ലീംസമുദായവുമായി ചില വിഷയങ്ങൾ സംബന്ധിച്ച അഭിപ്രായ ഭിന്നതകൾ ആരംഭിച്ചതോടെയാണ് പഠനസഹായ പദ്ധതിക്കെതിരെയുള്ള പ്രസ്താവനകൾ, പരാതികൾ, നിയമനടപടികൾ ക്രൈസ്തവ

സഭകൾ തുടങ്ങിവെച്ചത്. അന്യോന്യം ആദരവില്ലാതെയും വേണ്ടത്ര ആലോചനയില്ലാതെയും വരുംവരായ്കകൾ ചിന്തിക്കാതെയും ഉള്ള നിലപാടുകൾ അസഹിഷ്ണുത വളർത്തി. വിഷയങ്ങൾ സമുദായ നേതൃത്വങ്ങൾ തമ്മിൽ പറഞ്ഞ് പരിഹരിക്കുവാൻ ശ്രമിക്കേണ്ടതായിരുന്നു.

3, ഈ പശ്ചാത്തലത്തിൽ ന്യൂനപക്ഷ സമുഹത്തിന് നൽകുന്ന സ്കോളർഷിപ്പിന്റെ വിതരണം, മാനദണ്ഡം, നിലവിലുള്ള കമ്മറ്റിയുടെ ഘടന എന്നിവ സംബന്ധിച്ച് സഭയിൽ നിന്നും ആരോപണങ്ങൾ ഉയർന്നു. ഇവിടെയും ഒരു സമുദായം എന്ന നിലയിൽ ക്രൈസ്തവ സഭകൾ ആത്മനിയന്ത്രണവും സംയമനവും പാലിച്ച് മുസ്ലീം സമുദായവുമായി ആലോചിച്ച് പരിഹാര നിർദ്ദേശവുമായി സർക്കാർ പ്രതിനിധികളുമായി ചർച്ച ചെയ്ത് ഒരു തീരുമാനമാക്കാമായിരുന്നു. എങ്കിൽ സമുദായങ്ങൾ തമ്മിലുള്ള സൌഹൃദം നഷ്ടപ്പെടാതിരിക്കുമായിരുന്നു.

4, സർക്കാർ ഈ വിഷയത്തിൽ നീതിപാലിക്കണം എന്നാവശ്യപ്പെട്ടാണ് ക്രൈസ്തവസഭകൾ പ്രസ്താവനകൾ നടത്തിയതും. നിമയമനടപടികളിലേക്ക് പ്രവേശിച്ചതും. എങ്കിലും നീതി സ്ഥാപനത്തിന്റെ പേരിൽ നിയമ നടപടികളിലേക്ക് പ്രവേശിച്ചപ്പോൾ ക്രിസ്ത്യാനികൾ തങ്ങളെ പ്രതിക്കൂട്ടിലാക്കുകയായിരുന്നുവെന്ന് മുസ്ലീങ്ങളിൽ ധാരണ പരന്നു. അതോടെ ക്രൈസ്തവ ഇസ്ലാമിക സമുദായങ്ങൾ തമ്മിലുള്ള അകൽച്ച വർദ്ധിക്കുകയായിരുന്നു ഇത് സംഭവിക്കാതിരിക്കാൻ ഇരുവിഭാഗങ്ങളും വേണ്ടത്ര ശ്രദ്ധിച്ചില്ല. നിയമപരമായ തീരുമാനം വന്നതോടെ, തുടർന്ന് വന്നെത്തിയിരിക്കുന്ന അവസ്ഥ:

1. പുതിയ കാനേഷുമാരി കണക്കനുസരിച്ച് മുസ്ലീം ക്രൈസ്തവരിൽപ്പെട്ട കുട്ടികൾക്കുള്ള സ്കോളർഷിപ്പ് വിതരണത്തിന്റെ അനുപാതം 60:40 എന്ന നിലയിലേക്ക് വരും.

2. ഇതുവരെ ക്രൈസ്തവരിലെ ദളിത് ലത്തീൻ വിഭാഗങ്ങൾക്ക് ലഭിച്ചിരുന്ന പഠനസഹായം ക്രൈസ്തവസഭയിലെ മുഴുവൻ അംഗങ്ങൾക്കുമാകും. അതോടെ അവർക്ക് സ്കോളർഷിപ്പ് ലഭിക്കുവാനുള്ള സാധ്യത ജനസംഖ്യാനുപാതികമായി ഏറെ കുറയും. സ്കോളർഷിപ്പിന്റെ മാനദണ്ഡം യോഗ്യത മാത്ര (merit) ആയി മാറുമ്പോൾ മത്സരശേഷിയിൽ പിന്നാക്കം നിൽക്കുന്ന ലത്തീൻ ദളിത് വിഭാഗങ്ങൾക്കുള്ള സാമ്പത്തിക ആനുകൂല്യം പൂർണ്ണമായും നഷ്ടമാകും.

3. സുറിയാനി ക്രിസ്ത്യാനികൾ ഈ സാമുദായിക നേട്ടം കൈവരിക്കുമ്പോൾ സാമ്പത്തിക വിദ്യാഭ്യാസരംഗത്ത് പിന്നാക്കം നിൽക്കുന്ന ദളിത് ലത്തീൻ ക്രിസ്ത്യാനികൾക്ക് പഠനസഹായം പൂർണ്ണമായും നിലയ്ക്കും. ഈ അന്യായം ക്രൈസ്തവ സമൂഹത്തിൽ സാമുദായിക അസ്വസ്ഥത സൃഷ്ടിക്കും:

ന്യൂനപക്ഷ വിഭാഗങ്ങൾക്കുള്ള പഠനസഹായ വിതരണം കോടതിവിധി പ്രകാരം ഉണ്ടാകുമ്പോൾ ദളിത് ലത്തീൻ വിഭാഗത്തിനുള്ള ആനുകുല്യം കുറയുകയില്ലായെന്ന പ്രസ്താവന ക്രിസ്ത്യൻ സഭാ നേതാക്കന്മാർ പുറപ്പെടുവിക്കുന്നത് യാഥാർത്ഥ്യമാകാനിടയില്ല. ന്യൂനപക്ഷ സമൂഹങ്ങളിൽ sub classification നിയമപരമായി നിലനിൽക്കില്ല എന്ന വാദം ഉയർത്തുന്നവരായ സഭയ്ക്ക് എങ്ങനെ ഈ ഉറപ്പ് നൽകാനാകും. കൂടാതെ കോടതി ഈ വാദം മുമ്പുതന്നെ ഒരു തത്വമായി അംഗീകരിച്ചിരിക്കുകയാണ്. അതുകൊണ്ടാണ് ക്രൈസ്തവ സമുഹത്തിലെ ഒ.ബി.സി. വിഭാഗത്തിന്റെ പ്രത്യേക പരിഗണനയെപ്പറ്റി കോടതി മൗനം പാലിക്കുന്നത്.

ജനസംഖ്യ മാത്രമാണ് സ്കോളർഷിപ്പ് വിതരണത്തിന് ഇന്ന് ആധാരം. കോടതി പറയുന്നു: Sub classifying the minorities and providing scholarship is legally untenable. Both National and State commissions are not entitled to segregate the community on the basis of backwardness among the minorities. ഈ മാനദണ്ഡം ക്രിസ്തീയ വിഭാഗത്തെ മുന്നാക്ക പിന്നാക്ക അടിസ്ഥാനത്തിൽ പുനർ വിഭജിക്കുന്നതിന് നിയമതടസ്സമുണ്ടാക്കും. ഇത് സഭാനേതൃത്വം തിരിച്ചറിയേണ്ട വിഷയമാണ്. ഏതാനും വർഷങ്ങളായി മെഡിക്കൽ സീറ്റുകൾക്ക് ക്രിസ്ത്യൻ പിന്നാക്ക വിഭാഗങ്ങൾക്ക് അനുവദിച്ചിരുന്ന സീറ്റ് സംവരണം കോടതി നിർത്തലാക്കിയത് ഇതിന്റെ അടിസ്ഥാനത്തിലാണ്. കാരണം, ന്യൂനപക്ഷ വിഭാഗത്തിന്റെ ഉൾവിഭജനം കോടതി അനുവദിക്കുന്നില്ല എന്നതാണ്. അതിനെതിരെ നീതി പുനഃസ്ഥാപനത്തിന് ഒരു സഭയെയും കണ്ടില്ല. അതായത് കോടതിവിധി നടപ്പിലാകുമ്പോൾ ലത്തീൻ ദളിത് വിഭാഗത്തിന് ഇന്ന് സുറിയാനി സഭാ മേലദ്ധ്യക്ഷന്മാർ ഉറപ്പു നൽകുന്ന വാഗ്ദത്തങ്ങൾ പാലിക്കാനാവില്ല. ഈ മനസ്സിലിരുപ്പ് ഇപ്പോൾത്തന്നെ ചോർന്ന് പുറത്തു വരുന്നു. ന്യൂനപക്ഷങ്ങളെ അതിനുള്ളിൽത്തന്നെ മുന്നാക്കം പിന്നാക്കം എന്ന് സംവരണ തത്വങ്ങളുടെ അടിസ്ഥാനത്തിൽ വേർതിരിക്കാനാവില്ല (ദീപിക മെയ് 29). ഈ മാനദണ്ഡത്തിൽ കോടതിയും സഭയും യോജിപ്പായാൽ സഭയിൽ ലത്തീൻ ദളിത് വിഭാഗത്തിലുള്ള സംവരണം നിത്യവാഗ്ദാനമായി മാത്രം തുടരും.

ഇവിടുത്തെ ക്രൈസ്തവ സമുഹങ്ങളിലെ ദളിത് ലത്തീൻ വിഭാഗക്കാർ സഭാപരിവർത്തിതരായപ്പോൾ ഹിന്ദു ദളിതർ എന്ന നിലയിൽ അവർക്ക് ലഭ്യമാകുമായിരുന്ന പഠന ആനുകൂല്യങ്ങളും തൊഴിൽ സംവരണങ്ങളും നഷ്ടമായി. അതിന് തങ്ങൾക്ക് എന്ത് ഉത്തരവാദിത്തം എന്ന് സവർണ്ണ ക്രൈസ്തവ സഭാനേതൃത്വത്തിന് തർക്കുത്തരം പറയാമായിരിക്കും. എന്നാൽ ക്രൈസ്തവരായി തീർന്നതിന്റെ പേരിൽ അവർക്ക് വന്ന സാമ്പത്തിക സാമുഹ്യ സാംസ്കാരിക പിന്നാക്കാവസ്ഥയിൽ നിന്ന് പുറത്ത് വരുന്നതിന് ആവശ്യമായ നടപടികൾ എടുക്കേണ്ടത് സുറിയാനി സഭകൾ തന്നെയാണ്. യഥാർത്ഥത്തിൽ നിലവിൽ അവർക്ക് കിട്ടിക്കൊണ്ടിരുന്ന സഹായങ്ങൾ പോലും ഇല്ലാതാക്കുന്ന സ്ഥിതിവിശേഷമാണ് കോടതിവിധി വഴി വരുത്തി വച്ചിരിക്കുന്നത്. ഒരുപക്ഷേ ക്രൈസ്തവ സഭാനേതൃത്വം ഭരണഘടനാ സൃഷ്ടിയുടെ കാലത്ത് ന്യൂനപക്ഷാവകാശം സ്ഥാപിച്ചെടുക്കുന്നതിന് ശ്രമിച്ചതിനുപകരം പരിവർത്തിത ക്രിസ്ത്യാനികൾക്ക് ഹൈന്ദവ സമുഹത്തിലെ സമാനജാതിക്കാരുടെ പരിഗണനകൾ, അനുസരിച്ചുള്ള ആനുകൂല്യം നേടിയെടുക്കുന്നതിനായിരുന്നു ശ്രദ്ധിക്കേണ്ടിയിരുന്നത്. ഇന്നവർക്ക് സർക്കാർ ആനുകൂല്യങ്ങളില്ല കിട്ടിക്കൊണ്ടിരുന്ന പഠനസഹായം പോലും ഇല്ലാതാകുന്നു. ഇതോടെ അവകാശ കവർച്ചയാണ് ഇന്ന് ദളിത് ക്രിസ്ത്യാനികൾ നേരിടുന്നത്. നീതി ആർക്കാണ് സ്ഥാപിച്ച് കിട്ടേണ്ടത്, തിരുവചനം പഠിപ്പിക്കുന്നത് സ്വന്തം നീതിസ്ഥാപനത്തെപ്പറ്റിയല്ല. ദരിദ്രർ, വിധവകൾ, അനാഥർ എന്നിവരുടെ നീതി സ്ഥാപനത്തെപ്പറ്റിയാണ്. നീതി സ്ഥാപനത്തിന്റെ പേരിൽ സഹോദരമത സമൂഹത്തിന്റെ ശത്രുതയും സ്വന്തം സഭാസമുഹത്തിലെ ദുർബല വിഭാഗത്തോടുമുള്ള അവഗണനയുമാണ് ഇതുവഴി സൃഷ്ടിക്കപ്പെടുന്നത്. മുസ്ലീം സമൂഹത്തെ വെറുപ്പിക്കാതിരിക്കുകയും സാമ്പത്തിക സഹായം പൂർണ്ണമായും സ്വന്തം സമുഹത്തിലെ പിന്നാക്ക വിഭാഗത്തിന് ലഭ്യമാക്കുകയും ചെയ്തിരുന്നുവെങ്കിൽ ക്രൈസ്തവ സഭയുടെ നിലപാടും ശബ്ദവും സാമുഹ്യവിപ്ലവമായി പരിഗണിക്കപ്പെടുമായിരുന്നു. പോരാട്ടം അർത്ഥവത്തും നീതിപരവുമായി പരിണമിക്കുമായിരുന്നു. കേരളത്തിലെ പ്രബല വിഭാഗമായ ക്രൈസ്തവസഭ സഭയെന്ന നിലയിലല്ല പലപ്പോഴും ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നത്, നേരെമറിച്ച് സമുദായം എന്ന നിലയിലാണ്. സഭ മറ്റുള്ളവർക്കു വേണ്ടി നിലകൊള്ളേണ്ടതാണ്. കാരണം, ക്രിസ്തു അപരനുവേണ്ടിയായിരുന്നു ജീവിക്കുകയും മരിക്കുകയും ചെയ്തത്. എന്നാൽ സമുദായം അതിന്റെ ലാഭനേട്ടങ്ങൾക്കുവേണ്ടി നിലനിൽക്കുന്നു. ഇതാണ് സഭയും സമുദായവും തമ്മിലുള്ള വ്യത്യാസം. സഭയ്ക്ക് ഭരണകൂടത്തിന്റെ പ്രത്യേക ആനുകൂല്യങ്ങൾ ആവശ്യമില്ല ബോധപ്രകാരം വിശ്വസിക്കുന്നതിനും സുവിശേഷം പ്രഘോഷിപ്പിക്കുന്നതിനുമുള്ള അടിസ്ഥാന അവകാശ സ്വാതന്ത്ര്യങ്ങളാണ് സഭയ്ക്ക് വേണ്ടത്. അവയാകട്ടെ, ന്യൂനപക്ഷാവകാശമല്ല. ഇന്ത്യൻ പൗരന്റെ മൗലിക അവകാശമാണ്. എന്നാൽ ഈ സ്വാതന്ത്ര്യം കുറെക്കാലമായി ധ്വംസിക്കപ്പെടുന്നു എന്ന പരാതി ഇന്ത്യയിൽ പലയിടത്തുനിന്നും ഉയരുന്നു. ഇതിനെപ്പറ്റി സഭകളൊന്നും ഭാരപ്പെടുന്നതായി കാണുന്നില്ല, അതുകൊണ്ട് ന്യൂനപക്ഷാവകാശങ്ങളെപ്പറ്റിയുള്ള ഇവിടുത്തെ ഭൂരിപക്ഷ മതത്തിന്റെ ആശങ്കയും മുസ്ലീം സമുദായത്തിന്റെ ഇപ്പോഴുള്ള അകൽച്ചയും മാറ്റിയെടുക്കാനായി ക്രൈസ്തവ സഭ ന്യൂനപക്ഷാവകാശങ്ങൾ നിലനിർത്തണമോ എന്നതിനെപ്പറ്റി തന്നെ പുനർവിചിന്തനം ചെയ്യേണ്ടതാണ്. ഇന്ത്യൻ ഭരണഘടന ഉറപ്പുതന്നിട്ടുള്ള തുല്യപരിഗണന അംഗീകരിച്ചും അത് നൽകുന്ന ഉറപ്പുകൾ പാലിച്ചു കിട്ടുന്നതിൽ നിർബന്ധബുദ്ധിയും ജാഗ്രതയും പുലർത്തുകയുമായിരിക്കും ഏറ്റവും നല്ലത്. എന്നാൽ ന്യൂനപക്ഷാവകാശങ്ങൾ നിലനിർത്തണം എന്നാണ് സഭ ആഗ്രഹിക്കുന്നതെങ്കിൽ സഭ, സമുദായം എന്ന നിലയിൽ നിന്നും സഭ എന്ന നിലയിലേക്ക് ഉയരണം. സഭയ്ക്കുള്ളിൽ ഉള്ള പിന്നാക്ക വിഭാഗത്തിന് നീതി ലഭിക്കുന്നതിന് ശ്രമിക്കുകയും ഇതരസമുദായങ്ങളോട് ഉദാരമായ നിലപാടുകളെടുത്ത് സമുഹത്തിൽ ഐക്യവും ബഹുസ്വരതയും നിലനിർത്തുകയും അങ്ങനെ സഭ നീതിയും സൗഹൃദവും കൂട്ടായ്മയും വർദ്ധിപ്പിക്കുകയുമാണ് വേണ്ടത്. സഭ എന്നും സ്വന്തം ലാഭങ്ങൾ അവഗണിച്ച് കഷ്ടപെടുന്നവരുടെ വിമോചനശബ്ദമായി പരിണമിച്ച് സമൂഹത്തിന്റെ നന്മയ്ക്കും വളർച്ചയ്ക്കും രമിക്കേണ്ട വിഭാഗമാണ് എന്ന ചിന്ത സഭയിൽ സൃഷ്ടിച്ചെടുക്കാൻ കഴിയുന്നതാണ് സഭയുടെ ദൗത്യം. സമുദായം എന്ന നിലയിൽ കർശനമായ അവകാശ

സ്ഥാപനത്തിനാണ് ലക്ഷ്യമിടുന്നതെങ്കിൽ സഭയ്ക്കുള്ളിലെ ദുർബലവിഭാഗങ്ങൾ നിശബ്ദരാക്കപ്പെടുകയും സഭ ഉൾപ്പെട്ട സമൂഹത്തിൽ സമുദായ സ്പർദ്ദയും വർഗ്ഗീയതയും വർദ്ധിക്കുകയും ചെയ്യും.

ഇതോടൊപ്പം ഏതാനും കാര്യങ്ങൾ ദേശീയ-സംസ്ഥാന ഭരണകൂടങ്ങൾ ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്.

ഒന്നാമതായി, ഇന്ത്യയൊരു സെക്കുലർ ജനാധിപത്യ രാഷ്ട്രമാണ്, ഇന്ത്യൻ ഭരണഘടന നൽകുന്ന മതനിരപേക്ഷത എല്ലാ മതങ്ങൾക്കും മതവിശ്വാസമില്ലാത്തവർക്കും അവരുടെ ബോധ്യമനുസരിച്ച് ജീവിക്കാൻ സ്വാതന്ത്ര്യം നൽകുന്നുണ്ട്. ഈ മത നിഷേധസ്വാതന്ത്ര്യാവകാശം ധ്വംസിക്കപ്പെടുന്നുണ്ടോ എന്ന് കൃത്യമായി ശ്രദ്ധിക്കേണ്ടതാണ്. ഒപ്പംതന്നെ ഏത് മതത്തിൽപ്പെട്ടവരാണെങ്കിലും മൗലിക ഉഗ്രവാദികളെയും സംഘങ്ങളെയും നിയന്ത്രിക്കാൻ നടപടികൾ ഉണ്ടാകണം. മത സ്വാതന്ത്യത്തിന്റെ പേരിൽ തീവ്രവാദം വളരുവാൻ സാഹചര്യം സമൂഹത്തിൽ സൃഷ്ടിക്കപ്പെടാതിരിക്കുന്നത് ശ്രദ്ധയിൽ വരണം.

രണ്ടാമതായി, സർക്കാർ സിലബസനുസരിച്ച് കുട്ടികൾ അംഗീകൃത പാഠശാലകളിൽ പഠനം നടത്തുന്നത് നിർബന്ധമാക്കുക. ബദലായി മത സ്കൂളുകൾ പെരുകി ജനകീയ വിദ്യാഭ്യാസത്തിന്റെ ഗുണം സമൂഹത്തിന് നഷ്ടപ്പെട്ട് പൊയ്ക്കൊണ്ടിരിക്കുകയാണ്. മതസഹിഷ്ണുതയും സെക്കുലർ മനോഭാവവും വിശ്വാസാതീതമായ സഹകരണവും സൃഷ്ടിക്കുകയാണ് വിദ്യാഭ്യാസത്തിന്റെ ഒരു പ്രധാന താത്പര്യം. അവധി ദിനങ്ങൾ ഉപയോഗപ്പെടുത്തി മതങ്ങൾ വിശ്വാസപഠനം നടത്തട്ടെ. മൂന്നാമതായി, മതപഠനം, മതപ്രചരണം എന്നിവയ്ക്ക് ഇന്ത്യൻ ഭരണഘടന എല്ലാവർക്കും സ്വാതന്ത്ര്യം നൽകുന്നതുകൊണ്ട് മതപഠന സ്ഥാപനങ്ങൾക്ക് ഇന്ന് നൽകുന്ന ഗ്രാന്റ് അവിടെ ജോലി ചെയ്യുന്നവർക്ക് ശമ്പളം, പെൻഷൻ, ആനുകൂല്യങ്ങൾ എന്നിവ നിർത്തലാക്കണം. അത്തരം കാര്യങ്ങൾ അതാത് മതങ്ങളുടെ ബാധ്യതയിലും സാമ്പത്തിക ഉത്തരവാദിത്വത്തിലും ചുമതലയിലും നടക്കേണ്ടതാണ്. അല്ലാത്തപക്ഷം അത് ഇതരമതങ്ങളിൽ നിന്ന് വിമർശനങ്ങൾ സൃഷ്ടിക്കും എന്നത് മാത്രമല്ല, ഈ പ്രത്യേക പരിഗണന മതങ്ങൾ തമ്മിലുള്ള ശത്രുതയ്ക്കും വർഗ്ഗീയത വളരുന്നതിനും നിലം ഒരുക്കുന്നതിനും മാത്രമാണ് സഹായിക്കുക. രാഷ്ട്രീയ നേട്ടങ്ങൾക്കായി മതപ്രീണനം നടത്തുന്നത് സമൂഹത്തിലെ വിവിധ മത പ്രസ്ഥാനങ്ങൾ തമ്മിലുള്ള അനൈക്യത്തിലേക്കും സാമൂഹ്യ അസ്വസ്ഥതയിലേക്കും നയിക്കും എന്നത് രാഷ്ട്രീയ പാർട്ടികൾ മനസ്സിലാക്കി സമുദായ പ്രീണനം അവസാനിപ്പിക്കേണ്ടതാണ്. മുസ്ലീം സമൂഹം ആഗോളതലത്തിൽ തന്നെ ആരോപണവിധേയമായ സന്ദർഭമാണ്. ആ രീതി കേരളത്തിലും വന്നിട്ടുണ്ട്. അതിൽ എല്ലാവരും ദുഖിക്കണം. മുസ്ലീം സമുദായത്തിലെ ന്യൂനപക്ഷമാണ് പ്രശ്നം സൃഷ്ടിക്കുന്നത്. എന്നാൽ പഴി സമുദായത്തിന് മുഴുവൻ വരുന്നു. അതുകൊണ്ട് സമുദായം വലിയ പരിധിവരെ പ്രതിരോധത്തിലാണ്. ഇതിന് മറ്റു സമുദായക്കാർക്ക് കാര്യമായി ഒന്നും ചെയ്യാനാവില്ല. മുസ്ലീം സമുദായം വർഗ്ഗീയ-മൗലിക-ഉഗ്രവാദി പ്രസ്ഥാനങ്ങളെ ശക്തമായി തള്ളിപ്പറയുകയാണ് വേണ്ടത്. അങ്ങനെയാണ് ആ മതത്തിന്റെ അഭിമാനവും ആർജ്ജവവും പൊതുസമൂഹത്തിൽ സംരക്ഷിക്കാനാവുക. മൗലികവാദികളോട് ഏറ്റുമുട്ടുന്നത് എവിടെയും അപകടകരമാണ്. എങ്കിലും അതാണ് ചെയ്യേണ്ടത്. ചുരുക്കം ചില വ്യക്തികൾ മാത്രമാണ് മുസ്ലീം സമുദായത്തിൽ ഇതിന് തയ്യാറായി കാണുന്നത്. ഈ ശ്രമം മുസ്ലീം സമുദായത്തിന്റെ നേതൃത്വത്തിൽ നിന്നുണ്ടായാൽ മുസ്ലീം മതവിശ്വാസികൾ സമുഹത്തിൽ അംഗീകൃതരാകും. പൊതുസമൂഹത്തിന്റെ സമീപനത്തിൽ മാറ്റമുണ്ടാക്കുന്നതിനും കഴിയും. അങ്ങനെ സമൂഹ ഉദ്ഗ്രഥനവും സൗഹൃദവും വർദ്ധിക്കും

ക്രിസ്ത്യാനികൾ മാധ്യമങ്ങൾ വഴി മുസ്ലീം സമുദായത്തെ ഒന്നടങ്കം തീവ്രവാദി സമൂഹമായി ചിത്രീകരിച്ച് ശത്രുത സൃഷ്ടിക്കുന്ന സമീപനത്തിനും നീതീകരണമില്ല, സമുദായത്തിന് ഉപരിയായി ബന്ധങ്ങൾ സൃഷ്ടിച്ച് നാടിനെ ഐക്യത്തിലേക്കും സമാധാനത്തിലേക്കും നീതിപൂർവ്വമായ സമൃദ്ധിയിലേക്കും നയിക്കുവാൻ അന്വേഷണം നടത്തുവാനുള്ള ശ്രമമാണ് ഉണ്ടാകേണ്ടത്.



**Flora and fauna of 'Eden farm' ഹരിതവനം at Bishop's House, Kunnamkulam on the occasion of World Environment Day celebrations.**



**ചാത്തമറ്റം കർമ്മേൽ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകയിലെ മുഴുവൻ കുട്ടികൾക്കും ഉള്ള പഠനോപകരണങ്ങളും ഇടവകയിലും ദേവാലയത്തിന്റെ സമീപ പ്രദേശങ്ങളിലും സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഭവനങ്ങൾക്ക് ആവശ്യമായ ഭക്ഷ്യകിറ്റുകളും വിതരണം ചെയ്തു.**



**ഔഗേൻ മാർ ദിവന്നാസിയോസ് തിരുമേനിയുടെ 14-ാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് വാകത്താനം വള്ളിക്കാട്ട് ദയറായിൽ വച്ച് ഇടുക്കി ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ Augen mar dionysius education guidance and care OCYM IDUKKI ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജസ്വിൻ ചാക്കോ, ഫാ. ജോസ് സാമുവേൽ, ഫാ. ജിജിൻ ബേബി എന്നിവർ സന്നിഹിതരായിരുന്നു.**

# മനുഷ്യ സാന്നിദ്ധ്യം

## പ്രകൃതിയോടുള്ള ഓർത്തഡോക്സ് സമീപനം

**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit**
എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: **ഡോ. യാക്കോബ് മാർ ഐറേനിയോസ്**

## 8

## പ്രതിമാശാസ്ത്രം: ഭാവിക്കുവേണ്ടിയുള്ള ഐക്കൺ നിർമ്മാണത്തിന്റെ കല



'ഭാവിയുടെ ശാസ്ത്രം' എന്നത് പ്രഥമമായി ഒരു മാർക്സിയൻ സിദ്ധാന്തമാണ്. മാർക്സിസം ഒരു ആത്യന്തിക സാമൂഹ്യശാസ്ത്രം എന്ന നിലയിൽ, പത്തൊമ്പതാം ശതകത്തിൽ പശ്ചിമയൂറോപ്പിൽനിന്നും ബൈബിളിലെ പഴയ നിയമത്തിൽനിന്നും, മനുഷ്യഭാവനയിൽനിന്നും സ്വതന്ത്രമായി മെനഞ്ഞെടുത്ത ഒരു 'ഉട്ടോപ്യ'ൻ ചിന്തകൾക്ക് ശാസ്ത്രീയഭാവം നൽകിയതാണ്. എങ്കിലും കഴിഞ്ഞ നാല് നൂറ്റാണ്ടുകളിൽ, 'ഭാവിയുടെ ശാസ്ത്രം' എന്നത്, സ്വതന്ത്ര വിമോചന ചിന്തയിൽ വ്യാപരിക്കുന്നതും, പാശ്ചാത്യദേശത്ത് 'വളർന്നു വരുന്ന ഒരു ശാസ്ത്ര'വുമാണ്.[1] ഈ പദപ്രയോഗം സാർവ്വലൗകികമായി, പൂർണ്ണമായ നിലയിൽ അംഗീകരിക്കപ്പെട്ടിട്ടില്ല. ചിലർ അതിനെ 'Futurology' എന്നും മറ്റു ചിലർ 'Futuristics' എന്നും 'Prognostics' എന്നും വിളിക്കുന്നു.

പ്രൊഫസർ Magoroh Maruyama ചൂണ്ടിക്കാണിക്കുന്നപ്രകാരം, 'മനുഷ്യ ഭാവിശാസ്ത്രം' (human futuristics), പരമ്പരാഗത അർത്ഥത്തിലുള്ള ഒരു ശാസ്ത്രമല്ല. അത് ഇപ്പോഴുള്ളതുപോലെ പുറംലോകത്തുള്ള ഒരു വസ്തുവിനെ വിശകലനം ചെയ്യുന്നില്ല. ഭാവിയെപ്പറ്റി പ്രവചിക്കാൻ അതിനു കഴിയുകയില്ല; കാരണം അതിൽ മനുഷ്യന്റെ ലക്ഷ്യങ്ങൾ ഉൾക്കൊള്ളുന്നു. മനുഷ്യന്റെ ഉദ്ദേശ്യങ്ങൾ, ഭാവന, ഇച്ഛാശക്തി എന്നിവ കൃത്യമായി അളക്കാനോ പ്രവചിക്കാനോ കഴിയുന്നവയുമല്ല. അവ വ്യക്തിയും കാലവും അനുസരിച്ച് മാറിക്കൊണ്ടിരിക്കും.

ഒരർത്ഥത്തിൽ ഭാവിശാസ്ത്രം ഒരു ശാസ്ത്രമാണ്, മറ്റൊരർത്ഥത്തിൽ യന്ത്രശാസ്ത്രമാണ്; ഇനി ഒരർത്ഥത്തിൽ തത്വശാസ്ത്രമോ പ്രവചനമോ ആകാം. ഭാവിശാസ്ത്രത്തിന്റെ പ്രായോജകർ, അത് ഒരു 'ഉട്ടോപ്യൻ' സംഗതിയാണെന്നത് നിഷേധിക്കുന്നു. അവരുടെ ഭവിഷ്യ അനുമാനങ്ങൾക്ക് ശാസ്ത്രീയമായ അടിസ്ഥാനമുണ്ടെന്ന് അവർ അവകാശപ്പെടുന്നുണ്ട്. എന്നാൽ, സാമൂഹ്യലക്ഷ്യങ്ങൾ പ്രകടമാക്കുന്നതിനെപ്പറ്റിയും അവർക്ക് വിചാരമുണ്ട്. അത്രത്തോളം അവർ മനുഷ്യരൂപാന്തരങ്ങളിൽ പങ്കാളികളാകുന്നു എന്നു പറയാം.

ഭാവിയെപ്പറ്റിയുള്ള പഠനത്തിന്റെ രീതിശാസ്ത്രത്തെപ്പറ്റി ചിന്തിക്കുമ്പോൾ, തത്വശാസ്ത്ര പശ്ചാത്തലത്തിൽ, ശാസ്ത്രത്തിനും സാങ്കേതിക വിദ്യയ്ക്കും ഉത്തരം നൽകാൻ കഴിയാത്ത ചോദ്യങ്ങൾ ചോദിക്കേണ്ടിവരും. ഇത്തരം ചോദ്യങ്ങളിൽ പ്രധാനപ്പെട്ട ഒന്ന്, 'സമയത്തെ എങ്ങനെ ആശയപരമാക്കാം' എന്ന സാധാരണ ഉന്നയിക്കുന്ന ചോദ്യമാണ്. മനുഷ്യൻ ജീവിക്കുന്നത്, വേഗം കടന്നുപോകുന്ന സമയത്തിന്റെ നിമിഷത്തിലാണ്. ആ നിമിഷം, ഭൂതകാലവും ഭാവികാലവും തമ്മിൽ പരസ്പര വിച്ഛേദം നടത്തുന്ന ബിന്ദുവാണ്. അങ്ങനെ 'സമയ'ത്തെ നിർവ്വചിക്കുക തന്നെ അസാദ്ധ്യമായി വരുന്നു.

'ഭാവി' എന്നത് ആ 'സമയ'ത്തിന്റെ ഒരു ഭാവമോ രൂപമോ ആണ്; എങ്കിലും അത്, 'സമയ'ത്തിന്റെ മറ്റു മാനങ്ങളിൽനിന്ന്, അതായത് ഭൂതകാലത്തിൽനിന്ന്, തികച്ചും വിഭിന്നമാണ്. ഭൂതകാലം കടന്നുപോയെങ്കിലും, അതിന്റെ "ശവശരീരം" അവശേഷിപ്പിച്ചിരിക്കുന്നു. അതിന്റെ അവശേഷങ്ങളെ നമുക്ക് അന്വേഷിക്കുകയും, അതിന്റെ ദർശനം തിരിച്ചുപിടിക്കുകയും ചെയ്യാം. ഭൂതകാലം 'മരിച്ചു' പോയതുകൊണ്ട്, നമുക്ക് പുരാതന അസ്തിത്വവാദതത്വങ്ങൾ, പുരാവസ്തു ഗവേഷണം, ചരിത്രത്തിന്റെ ആയുധങ്ങൾ എന്നിവ ഉപയോഗിച്ച്, അതിനെ പഠനവിധേയമാക്കാം.

നമുക്കു കൈവന്നിട്ടില്ലാത്തത് 'സമയ'മെന്ന ആശയത്തെ രൂപീകരിക്കുന്നതിനുള്ള സിദ്ധി മാത്രമല്ല; Polak-ന്റെ വീക്ഷണത്തിൽ, ഭാവിയിലേക്കുള്ള ഐക്കണുകൾ ആശയവൽക്കരിക്കുന്നതിനും, അവയിലേക്ക് പുരോഗമിക്കുന്നതിനുമുള്ള മാനുഷികമായ കഴിവ്, ആധുനിക പാശ്ചാത്യ മനുഷ്യനു നഷ്ടപ്പെട്ടിരിക്കുന്നു.[3] അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ, മനുഷ്യൻ എക്കാലത്തും ഈ രണ്ടു കാര്യങ്ങളും ചെയ്തിരുന്നു. അത്യുത്തമമായ ഭാവി, അത് എങ്ങനെയായിരിക്കണമോ എന്നത് പ്രസരിപ്പിക്കുക; ചരിത്രത്തിൽ, ലക്ഷ്യബോധത്തോടുകൂടെ യഥാർത്ഥ ഭാവിയെ കരുപ്പിടിപ്പിക്കുക, എന്നിവ.

ഭാവിയെപ്പറ്റിയുള്ള ദർശനത്തിൽ, ശാസ്ത്രീയ ചിന്തയെക്കാൾ, അയുക്തികങ്ങളായ ആയുധങ്ങൾക്കാണ് അധികം സ്വാധീനമുള്ളത് എന്ന് Polak വാദിക്കുന്നു:

"ഭാവിയെപ്പറ്റിയുള്ള ആശയം, മനുഷ്യാനുഭവം എത്തിയിട്ടില്ലാത്ത മറ്റൊരു

ലോകമാണ്. സംശുദ്ധമായ യുക്തി (അങ്ങനെയൊന്നുണ്ടെങ്കിൽ) അതും അവിടെ എത്തിയിട്ടില്ല. ഭാവിയെപ്പറ്റിയുള്ള ചിന്തയ്ക്ക് വിശ്വാസവും ദർശനശക്തിയും അനിവാര്യമാണ്; അതോടൊപ്പം, താത്വികമായ നിസ്സംഗതയും, സമ്പുഷ്ടമായ വൈകാരിക ജീവിതവും ക്രിയാത്മകമായ കാല്പനികതയും."[4]

പ്രവചനം എന്നത് ക്ഷയിച്ചു ചീയുന്ന ഒരു ലോകക്രമത്തെ വിമർശിക്കുക എന്നതല്ല: മറിച്ച്, ക്രിയാത്മകമായ ഐക്കൺ (മൂർത്തി) നിർമ്മാണത്തിൽ ഏർപ്പെടുക എന്നതാണ്. എങ്ങനെയാണ് ഐക്കണുകൾ നിർമ്മിക്കുന്നത്? ആരാണ് അവ നിർമ്മിക്കുന്നത്? ഭാവിയ്ക്കുവേണ്ടി, ഏതുതരത്തിലുള്ള ഐക്കണുകളാണ് നമുക്കു വേണ്ടിയിരിക്കുന്നത്? അവയെ എങ്ങനെ സംവേദനം ചെയ്യാം? പൊടുന്നനെ ഉയരുന്ന നിർണ്ണായകമായ ചോദ്യങ്ങളാണിവ.

ഇത്തരം മൂർത്തി (ഐക്കൺ) കളുടെ ഉദ്ഭവം എന്നും കുലീനമായിരിക്കും എന്ന് Polak പറയുന്നു. ഭാവിയ്ക്കുവേണ്ടിയുള്ള ഐക്കണുകൾ നിർമ്മിക്കുവാൻ ജനങ്ങളെക്കൊണ്ടാവില്ല; വ്യാവസായികാടിസ്ഥാനത്തിൽ നിർമ്മിക്കുവാനും സാദ്ധ്യമല്ല. ജനങ്ങൾ അവ അംഗീകരിക്കുന്നതിന് അവരെ ഏറെ ഹേമിക്കേണ്ടി വരും. കാലഹരണപ്പെട്ട ഐക്കണുകൾ നീക്കം ചെയ്യുകയും, പുതിയവയെ പ്രതിഷ്ഠിക്കുകയും ചെയ്യുന്നത് ഒരു ദീർഘകാല പദ്ധതിയായിരിക്കും.

എന്നാൽ, ഭൂതകാലവുമായി ബന്ധിക്കാതെ, വർത്തമാനകാലത്തെ മാത്രം അടിസ്ഥാനമാക്കി ഭാവിയ്ക്കുവേണ്ടിയുള്ള ഐക്കണുകൾ നിർമ്മിക്കാനാകുമോ? ഭൂതകാലത്തെ അവഗണിക്കാമെന്നും, വർത്തമാനകാലത്തിന്റെ മാത്രം പശ്ചാത്തലത്തിൽ മാത്രം ഭാവിയ്ക്കുവേണ്ടിയുള്ള ദർശനഐക്കണുകൾ നിർമ്മിക്കാമെന്നുമുള്ള ഒരു അബദ്ധ ചിന്ത നിലവിലുണ്ട്. കാര്യക്ഷമമായ ഒരു ഭാവി ഐക്കൺ നിർമ്മിക്കുന്നതിനു വേണ്ടിയിരിക്കുന്ന വിവരങ്ങളും, നിർണ്ണായക ഘടകങ്ങളും വളരെ വിശാലമാകയാൽ, ആ വിവരങ്ങൾ ഗ്രഹിക്കുക എന്നു പ്രതീക്ഷിച്ചിരുന്ന പണ്ഡിതർ പോലും നിരാശരാകുകയാണ്. ഇത്തരം ഐക്കൺ നിർമ്മാണത്തിൽ, ശാസ്ത്രീയ സ്ഥിതിവിവരങ്ങൾ, തത്വശാസ്ത്രപരമായ നൈപുണി, വിശ്വാസം, ഇവയെല്ലാം വേണ്ടിയിരിക്കുന്നു. എന്നാൽ, ഭൂതകാല അടിസ്ഥാന വിവരങ്ങൾ - ചരിത്രം, നരവംശശാസ്ത്രം, അസ്തിത്വശാസ്ത്രം, ജീവശാസ്ത്രങ്ങൾ എന്നിവ ശാസ്ത്രീയ സ്ഥിതിവിവരങ്ങളിൽ ഉൾപ്പെട്ടിരിക്കേണ്ടതാണ്. ഒരുപക്ഷെ, മതങ്ങളുടെ ചരിത്രം, ഇന്ദ്രജാലം, അനുഷ്ഠാന വഴക്കങ്ങൾ; പുരാണങ്ങൾ, നിഗൂഢങ്ങൾ; അതീന്ദ്രിയ നിഗൂഢത, വെളിപ്പാട് ഇവയെപ്പറ്റി അറിയേണ്ടതുണ്ട്. സ്വരൂപ (മൂർത്തി) നിർമ്മാണത്തിന് അതീന്ദ്രിയമായതുമായി ഒരളവുവരെ, നേരിട്ടുള്ള അനുഭവം വേണ്ടിയിരിക്കുന്നു. യഥാർത്ഥത്തിലുള്ള മൂർത്തി (ഐക്കൺ) നിർമ്മാണത്തിന് കുറച്ചെങ്കിലും സന്യാസം, അതീന്ദ്രിയാനുഭവം, ഹർഷോന്മാദം, ഉൾക്കാഴ്ച ഇല്ലാതെ സാദ്ധ്യമല്ല. യുക്തിനിഷ്ഠവും, പ്രത്യയശാസ്ത്രപരമായി ഭാവിയെപ്പറ്റി തന്നെ സൂചനകൾ നൽകുന്ന ആധുനിക രീതികളുടെ ഒരു പ്രധാന ബലഹീനതയും ഇതു തന്നെയാണ്. ഭാവിയ്ക്കുവേണ്ടിയുള്ള ഐക്കണുകൾ നിർമ്മിക്കാൻ കമ്പ്യൂട്ടറുകൾക്ക് സാദ്ധ്യമല്ല.

Oliver Reiser എന്നയാളിന്റെ ആദ്യകാല കൃതികളെ Albert Einstein, Aldous Huxley, John Dewey മുതലായവർ പ്രകീർത്തിച്ചിട്ടുണ്ട്. ഭാവിയ്ക്കുവേണ്ടി ഐക്കണുകൾ നിർമ്മിക്കുന്ന സംരംഭത്തിൽ, Reiser വ്യക്തതയും, ശാസ്ത്രം, മതം, കല എന്നിവയെപ്പറ്റിയുള്ള സർവ്വസ്പർശിയായ ഒരു അറിവ് അവതരിപ്പിച്ചിട്ടുണ്ട്. 'Cosmic Humanism'[5] എന്ന അദ്ദേഹത്തിന്റെ രചനയിൽ, ഇങ്ങനെ ഒരു അനുമാനം മുമ്പോട്ടു വയ്ക്കുന്നു: "പ്രകാശിതമാകുന്ന ലോകജീവവ്യവസ്ഥയുടെ ഭ്രൂണദശയിലുള്ള കോശങ്ങളാണ് മനുഷ്യർ. ... ഭീമാകാരമായ ഒരു ജീവവ്യവസ്ഥയുടെ ആരംഭദശയിൽ നാം ഭാഗഭാക്കാകുകയാണ്"[6]

Teilhard de Chardin-ന്റെ സ്മരണ ഉണർത്തിയും, ക്രിസ്തീയ പ്രതീകങ്ങളിൽനിന്ന് സ്വതന്ത്രവുമായ നിലയിൽ, Reiser ഒരു ആരോഹണ ഗോവണി പുനർനിർമ്മിക്കുന്നു; അതുവഴി പരമാണുവിൽനിന്ന് കണങ്ങൾ, തന്മാത്ര, ജീവകോശം, ഏകകോശ ജീവികൾ, ബഹുകോശ ജീവികൾ എന്നിവയിലൂടെ സങ്കീർണ്ണ-തീവ്രമായ മനുഷ്യനിൽ എത്തുന്ന പരിണാമം സംഭവിക്കുന്നു. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ, മനുഷ്യന്റെ സാമൂഹ്യസംഘടനയും പരസ്പര സംവേദനവും, പരിണാമ പദ്ധതിയുടെ അടുത്ത ശ്രേണിയാണ്. അത് മനുഷ്യന്റെ സ്വതന്ത്ര ഇച്ഛാശക്തി ഉപയോഗിച്ച്, ബഹുവിധമായ സംവേദക്ഷമതയുള്ളതും, ലോകം മുഴുവനുമുള്ളതുമായ ഒരു മനുഷ്യവർഗ്ഗത്തെ ഉളവാക്കുന്നു; അത് ലോകത്തിന്റെ മുഴുവൻ മസ്തിഷ്ക്കമായിത്തീരും. Reiser, ഭൂമി എന്ന ഗ്രഹത്തെ ശരീര-മനസ്സുകളുള്ള ഒരു ജീവിയായാണ് കരുതുന്നത്; അതിന്റെ മസ്തിഷ്ക ബുദ്ധികേന്ദ്രമാണ് സംഘടിതമായ മനുഷ്യരാശി.

എന്നാൽ മനുഷ്യരാശിയുടെ വിവിധ ഭാഗങ്ങൾ തമ്മിലുള്ള അന്തർസംവേദനം, കേവലം വാഗ്പ്രധാനമല്ല. Reiser സാർവ്വലൗകികമായ ഒരു 'ചിത്രഭാഷ' നിർദ്ദേശിക്കുന്നു; അതായത്, ഭൂമിയുടെ ഉപരിതലത്തിൽ നിന്നും മൈലുകൾക്കപ്പുറമുള്ളതും ഭൂമിയെ ചൂഴുന്ന ശൂന്യാകാശത്തെ പൊതിയുന്നതും ഒരു കൃത്രിമ വിദ്യുച്ഛക്തി പ്രയോഗിക്കുന്നതുമായ, ഒരു മഹാസംവേദന മാധ്യമം. ഇത് പ്രകാശവീചികളോളം വേഗതയില്ലാത്തതും, സ്ഥലകാലങ്ങളിലുള്ളതുമായ കേവല ടെലിവിഷൻ സംവേദനമായിരിക്കുകയില്ല. ഒരു ശാസ്ത്രജ്ഞൻ എന്ന നിലയിൽ, അപാരമായ വേഗതയിൽ, സൂക്ഷ്മാകാശം വഴിയുള്ള സംവേദനത്തെപ്പറ്റി പ്രവചിക്കുന്നതിന് ധൈര്യപ്പെടുന്നുണ്ട്. അത്തരം, അനന്തവേഗതയിലുള്ള സംവേദനത്തിന് സമയനഷ്ടമോ, ഭൗതിക അടയാളങ്ങളോ ഉണ്ടായിരിക്കുകയില്ല.

Reiser-ന്റെ അഷ്ടമാനത്തിലുള്ള ക്രമബദ്ധമായ ലോകത്തിൽ അദ്ദേഹം "വെളിപ്പെട്ട പ്രപഞ്ചം" എന്നു വിളിക്കുന്നതും, ചതുർ-മാനമുള്ളതുമായ നമ്മുടെ ഗ്രാഹ്യലോകവും ഉൾപ്പെടുന്നു. എങ്കിലും, വെളിപ്പെട്ട പ്രപഞ്ചം അതിൽത്തന്നെ മനസ്സിലാക്കാനാവില്ല എന്ന അനുമാനത്തിലേക്ക് ശാസ്ത്രം എത്തിച്ചേർന്നിട്ടുണ്ട്. സമീപകാലത്ത് ഊർജ്ജതന്ത്രത്തിലുണ്ടായിരിക്കുന്ന 'പരമാണു-എതിർ പരമാണു' എന്ന തത്വം, 'വെളിപ്പെട്ട ലോക'ത്തിനു സമാന്തരമായ 'വെളിപ്പെട്ടിട്ടില്ലാത്ത ലോക'മുണ്ട് എന്ന ആശയത്തെ സാധൂകരിക്കുന്നു. ഒരു 'എതിർലോകത്തെക്കുറിച്ചല്ല,' ലോകത്തെക്കുറിച്ച് തന്നെയാണ് Reiser ചിന്തിക്കുന്നത്. ആ 'ലോകം' വെളിപ്പെട്ടിട്ടുള്ളതല്ല, സ്ഥലകാലങ്ങൾക്കതീതവും, പ്രകാശവേഗത്തെ അതിർലംഘിക്കുന്നതും, വെളിപ്പെട്ട ലോകവുമായി ബന്ധപ്പെട്ടതുമാണ്.

Reiser, Freeman Dyson നെ ഉദ്ധരിക്കുന്നു:

> "പ്രകൃതിക്ക് രണ്ടു തട്ടുകളുള്ള ഒരു ഘടനയാണുള്ളത്; താഴത്തെ തട്ടിൽ വിദ്യുച്ഛക്തിയുടെയും കാന്തികശക്തിയുടെയും മേഖലകളുണ്ട്. അവ, ലളിതമായ തരംഗ സമവാക്യങ്ങൾക്ക് യോജിക്കുന്നവയാണ്. അവ, പ്രകാശകിരണങ്ങളായോ, റേഡിയോ തരംഗങ്ങളായോ, ബാഹ്യാകാശത്തിൽ സ്വതന്ത്രമായി സഞ്ചരിക്കുന്നു. മേൽത്തട്ടിൽ ഭൗതികവസ്തുക്കളും, ഊർജ്ജങ്ങളും, ശക്തികളുമുണ്ട്. മേൽത്തട്ടു മാത്രമെ നമ്മുടെ നിരീക്ഷണത്തിന് വിഷയീഭവിക്കുന്നുള്ളു. വിദ്യുച്ഛക്തി മേഖല പോലെ താഴെത്തട്ടിലുള്ള വസ്തുവിനെ, അതു മേൽത്തട്ടിൽ പുറപ്പെടുവിക്കുന്ന ഊർജ്ജവും ശക്തിയും കൊണ്ടു മാത്രമെ നിരീക്ഷിക്കാനാവൂ."[8]

ഊർജ്ജ സ്വീകരണ-പ്രസരണ മേഖല (quantum fields) കോശസ്രവങ്ങളെ സംബന്ധിക്കുന്ന ഊർജ്ജതന്ത്രം (Plasma Physics) എന്നിവയുടെ കണ്ടുപിടുത്തം, നമ്മുടെ പ്രപഞ്ചവീക്ഷണത്തെ കൂടുതൽ സങ്കീർണ്ണമാക്കി, സാധാരണ മനസ്സുകൾക്ക് അപ്രാപ്യമാക്കുകയും ചെയ്തിട്ടുണ്ട്. എങ്കിലും സാധാരണ മനുഷ്യർക്കും തങ്ങളുടെ പ്രപഞ്ചവീക്ഷണത്തെ പരിഷ്ക്കരിക്കാം. ചലിക്കുകയും പ്രവഹിക്കുകയും ചെയ്യുന്ന ഒരു നിയന്ത്രിത പ്രക്രിയയും, ഐകരൂപ്യമില്ലാത്ത ഒരു പ്രക്രിയയും, പ്രസരണകുതിപ്പും, എന്നാൽ ഒരു നിശ്ചിത ലക്ഷ്യമുള്ളതുമായി അതിനെ സങ്കല്പിക്കാം. നമ്മുടെ നിരീക്ഷണത്തിന് വിധേയമാകുന്നതും ചതുർ-മാനമുള്ളതുമായ ഒരു ക്രമബദ്ധ ലോകത്തെ അവർക്കു സങ്കല്പിക്കാം. എന്നാൽ, ലഭ്യമല്ലാത്ത ഇതര 'മാന'ങ്ങളുടെ സ്വഭാവം എന്തായിരിക്കും?

ഇവിടെയാണ് Whitehead, Teilhard എന്നിവരുടെ പ്രപഞ്ചവീക്ഷണത്തിന്റെ പ്രശ്നം. അറിയപ്പെട്ടിരിക്കുന്ന ശാസ്ത്രങ്ങൾക്ക് പ്രപഞ്ചത്തിന്റെ രണ്ടു ധ്രുവങ്ങളിലൊന്ന് പ്രാപ്യമാണ്; അതായത്, സ്ഥലകാലങ്ങൾക്ക് വിധേയമായ ഇന്ദ്രിയഗോചര വസ്തുക്കൾ. എന്നാൽ സ്ഥല-കാല ഭേദങ്ങൾ, കർത്താ-കർമ്മ ഭിന്നതകൾ, എന്നിവയെ സംബന്ധിച്ച ചട്ടങ്ങൾ പ്രയോഗിക്കാനാവാത്ത രണ്ടാമത്തെ ധ്രുവം, ശാസ്ത്രങ്ങൾക്ക് അപ്രാപ്യമാണ്. ഈ ഇതരലോകത്തിന്റെ മിന്നലാട്ടം വല്ലപ്പോഴും നമുക്കു ലഭിക്കുന്നു; അപരിചിതവും അദ്ഭുതകരവുമായ പ്രതിഭാസങ്ങളിലൂടെ. Parapsychology, Psychokinesis, Clairvoyance, Telepathy, അതീന്ദ്രിയ ഗ്രഹണശക്തി എന്നീ മേഖലകളിലെ പരീക്ഷണങ്ങൾ ഇതിനെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. അടുത്ത കാലംവരെ ഇത്തരം പ്രതിഭാസങ്ങൾ ശാസ്ത്രത്തിന് തികച്ചും അസ്വീകാര്യമായിരുന്നു.

Palo Alto-യിലെ 'Institute of Noetic Sciences' എന്ന സ്ഥാപനത്തിന്റെ പ്രസി

ഡണ്ടും മുൻ ബഹിരാകാശ സഞ്ചാരിയുമായ Edgar D. Mitchell ന്യൂയോർക്ക് ടൈംസ് എന്ന പത്രത്തിൽ പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ[9] ബഹിരാകാശത്ത് അദ്ദേഹം നടത്തിയ പരീക്ഷണങ്ങൾ, സംശയത്തിൽനിന്നും, അതീന്ദ്രിയ ഗ്രഹണശക്തിയുടെ ഉള്ളിലേക്ക് മാറ്റി എന്ന് ഏറ്റുപറയുന്നു. "ബോധം, ശരീരത്തിനു പുറത്ത് പ്രവർത്തിക്കാമെന്നും, അക്കാരണത്താൽ, മനസ്സ്, ശരീരത്തിൽനിന്നു സ്വതന്ത്രമായി വ്യാപരിക്കാമെന്നു പറയുന്നത് അയുക്തികമല്ല എന്ന് മനഃശാസ്ത്ര ഗവേഷണങ്ങൾ സൂചിപ്പിക്കുന്നു" എന്ന് അദ്ദേഹം വ്യക്തമായി പറയുന്നത് ഒരു പ്രധാന കാര്യം തന്നെയാണ്. ശാസ്ത്രീയമായ വിനയത്തോടെ അദ്ദേഹം താഴെപ്പറയുന്ന നിഗമനത്തിലെത്തുന്നു:

> "അതിജീവന പ്രശ്നത്തിനു മറുപടി പറഞ്ഞില്ലെങ്കിലും, മനുഷ്യനെയും പ്രപഞ്ചത്തെയും കുറിച്ചുള്ള ശാസ്ത്രത്തിന്റെ അടിസ്ഥാന ധാരണകൾ കുറെ പുനർവിചിന്തനം ചെയ്യേണ്ടതുണ്ട് എന്ന സ്ഥിതിയിലേക്കാണ് മനഃശാസ്ത്ര ഗവേഷണം ഇന്നു നമ്മെ കൊണ്ടെത്തിച്ചിരിക്കുന്നത്."[10]

ക്രിസ്ത്യാനികൾ എന്ന നിലയിൽ വ്യക്തിപരമോ സാമൂഹ്യമോ ആയ അതിജീവനം നമുക്കൊരു പ്രശ്നമല്ല. നമ്മുടെ സുപ്രധാന താല്പര്യം, കാലത്തിന്റെ അടയാളങ്ങളെ വിവേചിക്കുക, ഭാവിയിലേക്കുള്ള ഐക്കണുകൾ തയ്യാറാക്കുക എന്നിവയിലാണ്. സൂക്ഷ്മമായ ഈ ഐക്കൺ നിർമ്മാണം, നമ്മുടെ സാധ്യതകളുമായും, മനുഷ്യൻ എന്ന നിലയിൽ നമ്മുടെ ഉത്തരവാദിത്തങ്ങളുമായി ചേർന്നുപോകുന്നതാണ്. എന്നിരുന്നാലും, ഐക്കൺ നിർമ്മാണ ശ്രമങ്ങൾ എന്നും അപൂർണ്ണമായിരിക്കും. അതിന്റെ കാരണം, ഏതെല്ലാം ഐക്കണുകൾ നിർമ്മിച്ചാലും, ചില നിർണ്ണായ മാനങ്ങൾ - ഇന്നുവരെ നമുക്കു വ്യക്തമായിട്ടില്ലാത്തവ - ലഭിക്കാതെ പോകുന്നു എന്നതാണ്. എങ്കിലും അത് മനുഷ്യവളർച്ചയുടെ ഒരു ഭാഗമാണ്; മനുഷ്യരാശിയുടെ യഥാർത്ഥത്തിലുള്ള ഒരു വാഗ്രൂപ പ്രകടനമാണ്. ശാസ്ത്രംകൊണ്ട് ഇന്നുവരെയും അറിയാൻ സാധിച്ചിട്ടില്ലാത്ത, യാഥാർത്ഥ്യത്തിന്റെ അസംഖ്യം മാനങ്ങളാണ്. Carlos Castaneda യുടെ 'The Teachings of Don Juan'[11] എന്ന രചനയിൽ, റിപ്പോർട്ടു ചെയ്തിരിക്കുന്ന പ്രതിഭാസങ്ങൾ വിശദീകരിക്കുവാൻ ശാസ്ത്രീയ തത്വങ്ങൾക്കാകുന്നില്ല എന്നതുകൊണ്ട്, ആ റിപ്പോർട്ടുകളെ തള്ളിക്കളയാൻ പാടില്ല. മറിച്ച്, നമ്മുടെ ശാസ്ത്രവിജ്ഞാനത്തിന്റെ അതിരുകൾ വീണ്ടും നിർണ്ണയിക്കുകയാണു വേണ്ടത്. ഇത്തരം അന്വേഷണങ്ങളുടെ ഒരു ശേഖരം, Professor Lawrence Foss, അദ്ദേഹത്തിന്റെ "Does Don Juan Really Fly?[12] എന്ന ലേഖനത്തിൽ ചേർത്തിട്ടുണ്ട്.

ആ പട്ടികയിൽ, സ്വപ്നങ്ങൾ എന്ന വെളിപ്പാടുകൾ; നക്ഷത്രങ്ങളും മനുഷ്യനും തമ്മിലുള്ള ബന്ധം; മനസ്സ് എന്ന പ്രതിഭാസം, മരിച്ചവർ, 'എനിക്ക്", "നിന്നെ"പ്പറ്റിയുള്ള അറിവ്; ജീവിക്കുന്ന പ്രപഞ്ചം, വൈകാരിക ഭാവം പേറുന്ന അസംഖ്യം സ്ഥലങ്ങൾ എന്ന ബഹിരാകാശം; ദൈവങ്ങൾ, തീ തുപ്പുന്ന ജീവികൾ, വസ്തുക്കൾ നമ്മെ അനുഭവവേദ്യമാക്കുന്ന രീതി; "ബോധമനസ്സിന്റെ ഉള്ളടക്കത്തെ പുറത്തെടുക്കുന്നു എന്ന അറിവുശേഖരണം; ഏതൽക്കാല സംഭവങ്ങൾ പൂർവ്വീകർ അറിഞ്ഞിരുന്നു എന്ന തത്വം മുതലായവ ഉൾക്കൊള്ളുന്നു."[13]

'Ceylonese Firewalking' എന്ന അഗ്നികുണ്ഠത്തിൽക്കൂടെ നടക്കുന്ന വിദ്യയെക്കുറിച്ച് ഇന്ന് പരക്കെ അറിവുണ്ട്, അതിനെ പൊതുജന വിഭ്രാന്തി എന്നു പറഞ്ഞ് തള്ളിക്കളയാനാവില്ല. Feinberg-ന്റെ റിപ്പോർട്ടിൻപ്രകാരം അഗ്നികുണ്ഠത്തിലൂടെയുള്ള നടത്തയിൽ, പന്ത്രണ്ടു പേർക്ക് പരിക്ക് കൂടാതെ നടക്കാൻ കഴിഞ്ഞില്ല, അവർക്ക് ചികിത്സ വേണ്ടിവന്നു; ഒരാൾ പൊള്ളലേറ്റു മരിച്ചു; എന്നാൽ 68 പേർക്ക് എരിയുന്ന കൽക്കരി കനലിന്മേൽ, പൊള്ളലേൽക്കാതെ നടക്കാൻ സാധിച്ചു.[14]

ഈ എഴുത്തുകാരന്റെ സമൂഹത്തിൽ ഇത്തരം പ്രതിഭാസങ്ങൾ ധാരാളമായി കാണാം; കാരണം, എല്ലാ ആളുകളും ഒരേ ശാസ്ത്രീയ വീക്ഷണമുള്ളവരല്ല. Professor Foss-ന്റെ അഭിപ്രായങ്ങൾ ശ്രദ്ധേയമാണ്.

> "ഒരുപക്ഷേ, പാശ്ചാത്യ ലോകത്തെ മനുഷ്യന്റെ പ്രശ്നം, അയാൾക്ക് ആത്മവിമർശനത്തിനുള്ള കഴിവുണ്ടായിട്ടില്ല എന്നതാണ്. അതായത്, യഥാർത്ഥ ജ്ഞാനം ലഭിക്കാനുള്ള മാർഗ്ഗം, പൂർണ്ണതയുടേതാണെന്നും, 'ഞാനെന്ന ഭാവം' വെടിഞ്ഞ്, "ആന്തരിക മനുഷ്യനെ" കണ്ടെത്തുന്നതിനുള്ള അന്വേഷണം കൈവന്നിട്ടില്ല എന്ന് സാരം. നമ്മുടെ ബഹിർമുഖത്വം അതിശക്തമാകയാൽ, നമ്മുടെ സാങ്കേതികവിദ്യ ശാസ്ത്രത്തിന്റെ വഴിമാത്രമായിരിക്കുന്നു. അക്കാരണത്താൽ 'യാഥാർത്ഥ്യമെന്നു നാം വിശേഷിപ്പിക്കുന്നതിന് പുറത്തുള്ള ഒരു ലോകത്തെ നമുക്കു കാണാൻ കഴിയുന്നില്ല. നമ്മുടെ വിശ്വാസങ്ങൾ, നമ്മുടെ അടിസ്ഥാന വിവരങ്ങളെ രൂപപ്പെടുത്തുകയാണോ? അങ്ങനെ, പുറത്ത് ഇരുളിൽ കാണപ്പെടുന്നവയെ, നമ്മുടെ ബുദ്ധിയുടെ പ്രകാശത്തിൽ നിശ്ചയിക്കുകയാണോ?[15]



ഇവിടെ ശ്രദ്ധിക്കേണ്ട ഒരു കാര്യം ഉണ്ട്: നമ്മുടെ സംസ്കാരവും, വിദ്യാഭ്യാസ പദ്ധതിയും, നമ്മുടെ സ്കൂളുകളും, കോളജുകളും, സർവ്വകലാശാലകളും, ഗ്രന്ഥശാലകളും, പരീക്ഷണശാലകളുമെല്ലാം, അതീന്ദ്രിയമായവയെ അറിയാതിരിക്കാൻ നമ്മെ പരിശീലിപ്പിക്കുകയാകാം. ശാസ്ത്രം, നാം ഒരു കാലത്ത് ചിന്തിച്ചിരുന്നതുപോലെ, വസ്തുനിഷ്ഠമായ ഒരു ക്രമമല്ല. അത് (പലതിൽനിന്നും) നാം തെരഞ്ഞെടുത്ത ഒന്നാണ്; അത് പാശ്ചാത്യ ശാസ്ത്ര-സാങ്കേതിക, നഗര-വ്യാവസായികമായ ഗംഭീരമായ ഒരു യാഥാർത്ഥ്യത്തെ നമുക്കു നൽകി. നാം ഈ ശാസ്ത്രീയ ക്രമത്തിന്റെ ഭാഗമാണിന്ന്; അത് നമ്മുടെ സൃഷ്ടിയാണ്. ശാസ്ത്രീയമായി വിശദീകരിക്കാവുന്ന കാര്യങ്ങളുടെ ആവൃതിയിലേക്ക് നമ്മുടെ നിരീക്ഷണങ്ങളെ നാം പരിമിതപ്പെടുത്തിയിരിക്കുന്നു. ഈ ക്രമീകരണത്തിന് അടിസ്ഥാനപരമായ തകരാറുണ്ടെന്ന്, നമ്മെ വെല്ലുവിളിക്കുന്ന പല പ്രതിഭാസങ്ങളും പറഞ്ഞുതരുന്നുണ്ടെങ്കിലും എല്ലാം 'അതീന്ദ്രിയങ്ങളും', ബുദ്ധി ഉപയോഗിച്ച് കൈകാര്യം ചെയ്യാവുന്ന സമസ്യകളായി ചുരുക്കാമെന്നു നാം പ്രതീക്ഷിച്ചുകൊണ്ട് മുമ്പോട്ടു പോകുകയാണ്.

ഭവിഷ്യശാസ്ത്രത്തിന്റെ യഥാർത്ഥ തകരാറ് ഇതു തന്നെയാണ്. നമ്മുടെ ഭാവിയെ സമ്പൂർണ്ണമായി, ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും വെളിച്ചത്തിൽ അവതരിപ്പിക്കാനാണോ നമ്മുടെ ശ്രമം? അതോ, മനുഷ്യന്റെ പൂർണ്ണമായ അസ്തിത്വം പരിഗണിക്കുന്ന ഒരു ഭാവിയാണോ നാം മനനം ചെയ്യുന്നത്? കാലം, മരണം എന്നിവയുടെ ചങ്ങലകളെ തകർക്കുന്ന ഒരു അസ്തിത്വഗ്രാഹ്യവും, ശാസ്ത്ര-സാങ്കേതിക വിദ്യകളുടെ ഉല്പന്നങ്ങളേക്കാൾ ഗുരുത്വമുള്ള ഒരു ഭാവിയെ കരുപ്പിടിപ്പിക്കാനുള്ള അറിവും ക്രിസ്ത്യാനികൾക്കു വേണ്ടേ?

(തുടരും)

ലേഖനം

# ഒരു നൂറ്റാണ്ട് പിന്നിടുന്ന മഗ്ദലനമറിയം

ഡെറിൻ രാജു






മഹാകവി വള്ളത്തോളിന്റെ വളരെയധികം വാഴ്ത്തപ്പെട്ട ഖണ്ഡകാവ്യമായ മഗ്ദലനമറിയത്തിനു നൂറു വയസ്സു പിന്നിടുകയാണ്. ലൂക്കോസിന്റെ സുവിശേഷത്തിലെ ഒരു തൈലാഭിഷേക വൃത്താന്തമാണ് കാവ്യത്തിന്റെ ഇതിവൃത്തം. ലൂക്കോസിന്റെ സുവിശേഷം ഏഴാം അദ്ധ്യായം 36 മുതൽ 40 വരെയുള്ള വാക്യങ്ങളിലാണ് ഈ സംഭവം പരാമർശിക്കുന്നത്. യഹൂദമത വിഭാഗത്തിലെ പരീശന്മാരിൽ ഒരുത്തൻ യേശുവിനെ ക്ഷണിക്കുന്നു. യേശു ഭക്ഷണത്തിനിരിക്കുന്നത് അറിഞ്ഞ് ഒരു പാപിയായ (വേശ്യ) സ്ത്രീ ഒരു വെൺകൽഭരണി പരിമളതൈലവുമായി വന്ന് യേശുവിന്റെ കാൽ അവളുടെ കണ്ണുനീർകൊണ്ട് കഴുകി, പരിമളതൈലം പൂശി. അവൾ പാപിയായതിനാൽ അവനെ ക്ഷണിച്ച പരീശൻ അതു കണ്ട് നീരസപ്പെട്ടു. യേശു പതിവുപോലെ ഒരു ഉപമ പറയുകയും ഉപമയിലൂടെ അവളുടെ പ്രവൃത്തിയെ അംഗീകരിക്കുകയും അവളുടെ പാപങ്ങൾ ക്ഷമിക്കുകയും ചെയ്തു. ഇതാണ് രത്നച്ചുരുക്കം.

ഈ ചെറിയ കഥാബീജത്തിൽനിന്നാണ് 'മഗ്ദലനമറിയം' രൂപംകൊണ്ടത്. എന്നാൽ ആ സ്ത്രീയുടെ പേര് ബൈബിളിൽ പരാമർശിക്കുന്നില്ല. പടിഞ്ഞാറൻ സഭാവീക്ഷണത്തിൽ ആ സ്ത്രീ മഗ്ദലനമറിയം ആയിരുന്നിരിക്കാം എന്നു പറയപ്പെടുന്നു. പിൽക്കാല കലാസൃഷ്ടികളിൽ അങ്ങനെതന്നെ ചിത്രീകരിക്കപ്പെട്ടു. അർണോസ് പാതിരിയുടെ പുത്തൻപാനയിലും മറിയം മഗ്ദലൈത്താ എന്ന് അവളെ വിളിച്ചു.

മഹാകവി വള്ളത്തോളിന്റെ ഏറ്റവുമധികം പ്രചരിക്കപ്പെട്ട കാവ്യങ്ങളിൽ ഒന്ന് മേൽപ്പറഞ്ഞ കഥാതന്തുവിനെ ആസ്പദമാക്കി രചിക്കപ്പെട്ട മഗ്ദലനമറിയമാണ്. നിലാവുകൊണ്ട് വാർത്തെടുത്ത ശില്പമെന്ന് അതിനെ പ്രൊഫ. കെ. പി. ശങ്കരൻ വിശേഷിപ്പിച്ചു. ഒരു സുന്ദരമുഹൂർത്തത്തിനായി വാഞ്ചിക്കുന്ന പ്രകൃതിയുടെ സൗന്ദര്യവർണ്ണനയോടെ ആരംഭിക്കുന്ന കാവ്യം, പശ്ചാത്താപമെന്ന യഥാർഥ പ്രായശ്ചിത്തത്തെ അനുസ്മരിച്ച് അവസാനിപ്പിക്കുന്നു. 1921 ജൂണിലാണ് മഗ്ദലനമറിയം ആദ്യമായി കുന്നംകുളത്തുനിന്ന് പ്രസിദ്ധീകരിക്കപ്പെട്ടത്. ശതാബ്ദി നിറവിൽ നിൽക്കുന്ന കാവ്യത്തെ, ദാരുശില്പത്തെ ഒന്നുകൂടി വായിക്കുകയാണിവിടെ.

### രചനാ പശ്ചാത്തലം




എന്താണ് മഗ്ദലനമറിയത്തിന്റെ രചനാപശ്ചാത്തലമെന്ന് ആദ്യ പതിപ്പിന്റെ അവതാരികയിൽ ചിത്രമെഴുത്ത് കെ. എം. വറുഗീസ് വ്യക്തമാക്കുന്നുണ്ട്. അതിപ്രകാരമാണ്:

"യേശുക്രിസ്തുവിന്റെ ജീവചരിത്രത്തെയോ അഥവാ ബൈബിളിലെ ഇതിവൃത്തങ്ങളെയോ വിഷയീകരിച്ച് ഏതാനും പദ്യകൃതികൾ ഉണ്ടായാൽകൊള്ളാമെന്നു ഞാൻ ആഗ്രഹിച്ചു തുടങ്ങീട്ടു കാലമേറെയായി. ഈ സംഗതി എന്റെ ഒരു മാന്യ മിത്രവും ഒരു പ്രസിദ്ധ ഗദ്യകാരനും ആത്മപോഷിണി മാനേജരുമായ ദിവ്യശ്രീ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാച്ചനവർകളോടും സത്യനാദം പത്രാധിപർ എറണാകുളം കെ. പി. പീറ്റർ അവർകളോടും മറ്റ് പല മാന്യസ്നേഹിതന്മാരോടും ഞാൻ പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്. സഹൃദയശിരോമണിയും ജാത്യാഭിമാനിയുമായ യൗസേഫ് ശെമ്മാച്ചനവർകളുടെയും മറ്റ് പല ക്രിസ്ത്യൻ സുഹൃത്തുക്കളുടെയും നിർബന്ധപൂർവ്വമായ അപേക്ഷ ഒന്നുകൊണ്ട് മാത്രമാണ് ശ്രീമാൻ നാരായണമേനനവർകളിൽനിന്ന് ഈ വിശിഷ്ട കൃതി നസ്രാണി സമുദായത്തിനു ലഭിപ്പാൻ ഭാഗ്യമുണ്ടായതു. മഹാമനസ്കനും ഭക്തകവിയുമായ മേനനവർകൾ സ്വഭാഷാസാഹിത്യോൽക്കർഷത്തോടൊപ്പംതന്നെ ക്രിസ്തുമത സാഹിത്യാഭ്യുദയത്തേയും ഉദ്ദേശിച്ച് ഈ ഉൽകൃഷ്ടകൃതിയെ നസ്രാണി സമുദായത്തിനു ദാനം ചെയ്യുവാൻ സന്നദ്ധനായതിൽ കൃതജ്ഞതാധനന്മാരായ നസ്രാണികൾ മേനനവർകളോട് എല്ലാ കാലത്തും കൃതജ്ഞന്മാരായിരിക്കും എന്നുള്ളതിനു യാതൊരു സംശയവുമില്ല."

ഇതിൽനിന്ന് കുന്നംകുളം സ്വദേശിയായ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശന്റെ പ്രേരണ മഗ്ദലനമറിയമെന്ന കാവ്യസൃഷ്ടിക്കു പിന്നിലുണ്ടെന്ന് ചിത്രമെഴുത്തിന്റെ ആമുഖം വ്യക്തമാക്കുന്നു. എന്നാൽ അത് എപ്രകാരമെന്ന് ലേഖനം വ്യക്തമാക്കുന്നുമില്ല. എന്നാൽ അതിന്റെ ഉത്തരം ദീർഘകാലം മലയാള മനോരമയിൽ പ്രവർത്തിക്കുകയും ധാരാളം ഗദ്യരചനകൾ നിർവഹിക്കുകയും ചെയ്ത പി. സി. കോരുത് നൽകുന്നുണ്ട്. മഗ്ദലനമറിയം ഉത്ഭവചരിത്രമെന്ന അദ്ദേഹത്തിന്റെ ലേഖനത്തിൽ അത് കാണാം.

"വള്ളത്തോൾ അന്നു തൃശൂർ നിന്നു പുറപ്പെട്ടിരുന്ന കേരളോദയം മാസികയുടെ പത്രാധിപരായിരുന്നു. മഹാകവി പള്ളത്തുരാമന്റെ അച്ഛനായിരുന്നു കേരളോദയത്തിന്റെ ഉടമസ്ഥർ എന്നാണോർമ്മ. മഹാകവി കുമാരനാശാന്റെ ലീലയെ നഖശിഖാന്തം വിമർശിച്ചുകൊണ്ട്, മഹാകവി വള്ളത്തോൾ ഒരു നിരൂപണം കേരളോദയത്തിൽ പ്രസിദ്ധപ്പെടുത്തി. ഇത് മാസികയുടെ ഉടമസ്ഥനെ അതൃപ്തനാക്കി. അതേത്തുടർന്ന് വള്ളത്തോൾ കേരളോദയവുമായുള്ള ബന്ധം ഉപേക്ഷിച്ച് കുന്നംകുളത്തേക്ക് താമസം മാറ്റി. ആ സന്ദർഭം ശെമ്മാശൻ ശരിക്കും പ്രയോജനപ്പെടുത്തി."

### പ്രുമിയോൻ പ്രാർഥന

സുറിയാനി ക്രിസ്ത്യാനികളുടെ എല്ലാ ശുശ്രൂഷകളിലും നമസ്കാരങ്ങളിലും ഉള്ള ഒരു പ്രാർഥനയാണ് പ്രുമിയോൻ-സെദറ എന്നത്. പ്രുമിയോൻ എന്നാൽ മുഖവുരയെന്നാണ് അർത്ഥം. പ്രുമിയോൻ എന്ന ആമുഖവും അതിനെത്തുടർന്ന് സെദറാ (അർഥം-നിര, കൂട്ടം (പ്രാർഥനകളുടെ)) എന്ന പ്രബോധനപരമായ ഒരു വിശദീകരണവും ഉൾക്കൊള്ളുന്നതാണ് പ്രാർഥനാരീതി. പ്രുമിയോൻ-സെദറാകളെ ചുരുക്കി സാമാന്യമായി പ്രുമിയോൻ എന്നു മാത്രം പറയാറുണ്ട്. ആരാധന മാതൃഭാഷയിലാക്കണമെന്ന ഒരു താല്പര്യം ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മലങ്കര ഓർത്തഡോക്സ് സഭയിൽ ഉണ്ടായി. കുന്നംകുളം പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ ആരാധന സ്വഭാഷയിൽ പ്രസ്ഥാനത്തിന്റെ ഒരു പ്രമുഖനുമായിരുന്നു. ആ ഒരു താല്പര്യത്തിന്റെ കൂടെ പിൻബലത്തിൽ ശെമ്മാശൻ തന്റെ സഹോദരീപുത്രനായ ചെറുവത്തൂർ കുറിയാക്കോസ് കത്തനാരെക്കൊണ്ട് പീഡാനുഭവ ആഴ്ചയിലെ പ്രുമിയോൻ സെദറാകൾ തർജമ ചെയ്യിച്ചു. എന്നാൽ തർജമയിൽ ശെമ്മാശൻ തൃപ്തനായില്ല. ശെമ്മാശൻ തർജമ വള്ളത്തോളിനെയും കാണിച്ചു. അദ്ദേഹവും ഭാഷാശുദ്ധിയിൽ തൃപ്തനായില്ല. തുടർന്ന് ചെറുവത്തൂർ കത്തനാരും യൗസേഫ്

ശെമ്മാശനും കൂടി മൂലഗ്രന്ഥത്തിലെ (സുറിയാനിയിലെ) ആശയങ്ങൾ വള്ളത്തോളിനു പറഞ്ഞുകൊടുക്കുകയും വള്ളത്തോൾ അതിൻപ്രകാരം മറ്റൊരു പരിഭാഷ തയ്യാറാക്കുകയും ചെയ്തു. പീഡാനുഭവ ആഴ്ചയിലെ വ്യാഴാഴ്ച മുതലുള്ള ദിവസങ്ങളിലെ പ്രാർഥനകളാണ് അപ്രകാരം തയ്യാറാക്കിയത്. ആദ്യ പതിപ്പ് 1093 (1918) മേട മാസത്തിൽ പുറത്തിറങ്ങി. പരിഭാഷയിൽ വള്ളത്തോളിന്റെ പങ്കെന്താണെന്നു ആദ്യ പതിപ്പിന്റെ പ്രസ്താവനയിൽ യൗസേഫ് ശെമ്മാശൻ വിവരിക്കുന്നത് ഇപ്രകാരമാണ്:

''മൂലത്തിലെ അന്യാദൃശ്യങ്ങളായ ആശയങ്ങൾ ഏതുണ്ടെങ്കിലും തർജമയിൽ വരുത്തേണമെങ്കിൽ സുറിയാനി ഭാഷയിലും സ്വഭാഷയിലും ഒരുപോലെ പാണ്ഡിത്യമുള്ളവർ ശ്രമിച്ചാൽ മാത്രമേ സാധിക്കുകയുള്ളുവല്ലോ. അങ്ങിനെയുള്ളവർ വാസ്തവത്തിൽ നമ്മുടെ ഇടയിൽ എത്ര പേരുണ്ട്? എന്നാൽ എന്റെ മാന്യ സുഹൃത്തും മലയാളത്തിലെ മഹാകവികളിൽ സർവ്വഥാ പ്രഥമഗണനീയനുമായ ശ്രീമാൻ വള്ളത്തോൾ നാരായണമേനോൻ അവർകളുടെ ഔദാര്യപൂർണ്ണമായ സഹായത്താൽ ഈ തർജമ മൂലത്തോട് കഴിയുന്നതും അടുപ്പിക്കുന്നതിനും സാധിച്ചിട്ടുണ്ടെന്നു ഞാൻ ചാരിതാർഥ്യപ്പെടുന്നു.''

തർജമ ചെയ്തപ്പോൾ മഹാകവിയുടെ ശ്രദ്ധയിൽ പാപിനിയുടെ വൃത്താന്തം വന്നു പെട്ടു; കാരണം പീഡാനുഭവ ആഴ്ചയിലെ വ്യാഴാഴ്ച മദ്ധ്യാഹ്ന യാമത്തിലെ പ്രുമിയോന്റെ പ്രധാന ആശയം പാപിയായ സ്ത്രീ നടത്തിയ തൈലാഭിഷേകവും പാപവിമോചനവുമായിരുന്നു. അങ്ങനെ 1921 ജൂണിൽ മഗ്ദലനമറിയം അച്ചടി മഷി പുരണ്ടു.

### പ്രുമിയോനും കാവ്യവും

പ്രുമിയോനും കാവ്യവും തമ്മിൽ വളരെയധികമായ സാമ്യമാണ് പുലർത്തുന്നത്. പ്രുമിയോനിലെ ആശയങ്ങൾ, അല്ല ചില പദങ്ങൾപോലും കാവ്യത്തെയും അലങ്കരിക്കുന്നു. അവൾ മഹാർഹമായ തൈലത്തോടും എന്ന പ്രുമിയോനിലെ പരാമർശം മഗ്ദലനമറിയത്തിലും കാണാം.

"പീന്നീടു താൻ കൊണ്ടുവന്ന പാത്രത്തിലെ
ദ്ധന്യമഹാർഹ സുഗന്ധതൈലം"

ആശയത്തിലും വർണ്ണനയിലും അവതരണത്തിലും പ്രുമിയോനും കാവ്യവും പുലർത്തുന്ന ചില അഭൂതപൂർവ്വമായ സാമ്യം പരിശോധിക്കാം.

സുഗന്ധലേപനം പ്രുമിയോനിൽ വിവരിക്കുന്നത് ഇപ്രകാരമാണ്. അമൂല്യമായ-അധർമ്യമായ ദുർവ്യാപാരത്താൽ സമ്പാദിച്ചതായ മൂറോൻ തൈലം അവൾ നിന്തിരുവടിയുടെ ശിരസ്സിൽ തിരുമെയ്യിൽ ഒഴുക്കി. കാവ്യത്തിലായപ്പോൾ,

"പീന്നീടു താൻ കൊണ്ടുവന്ന പാത്രത്തിലെ
ദ്ധന്യമഹാർഹ സുഗന്ധതൈലം
തൂകിനാളെമ്പാടും പൂക്കളിൽത്തൂമണം
പാകിയ കർത്താവിൻ മൂർദ്ധാവിങ്കൽ."

പിന്നിട് പ്രുമിയോൻ തുടരുന്നു, "എല്ലാ ലോകത്തിന്റെയും പാപം വഹിപ്പാൻ ത്രാണിയുള്ള നിന്തിരുവടിയുടെ പരിശുദ്ധങ്ങളായ തൃപ്പാദങ്ങളെ അവൾ അശുദ്ധങ്ങളായ കൈകൾകൊണ്ട് പിടിച്ച് യാതൊരു മാലിന്യവുമില്ലാത്ത ഊഷ്മള സ്നേഹം നിമിത്തം കരഞ്ഞുകൊണ്ട് ചുംബിച്ചു. ദുഃഖം നിറഞ്ഞ കണ്ണുകൾ കൊണ്ട് അവയെ അഭിഷേചിച്ചു. തൂവാലയ്ക്കു പകരം തലമുടികൊണ്ട് തോർത്തി. കാവ്യത്തിൽ ഈ ഭാഗം അവതരിപ്പിക്കുന്നത്,

"പങ്കമകന്ന കണ്ണീരാൽക്കഴുകിയ
തങ്കത്തൃക്കാല്കളെത്താഴ്മയോടെ
നേർത്ത പട്ടിന്നു നേർകണ്ട വാർകൂന്തലാൽ
തോർത്തിത്തുടച്ച, വരണ്ടിൻമേലും
ചെമ്പവിഴങ്ങൾ പതിക്കയായ് കാമിനി
തൻ പരിപേലവവായ്മലരാൽ
ഇന്നു നതാംഗി, നൻ വക്ത്രം പവിത്രമായ്"

അശുചിയായ വായെന്നു പ്രുമിയോനിൽ രേഖപ്പെടുത്തിയതു വായ്മലരെന്നു മഹാകവി മാറ്റിയതൊഴിച്ചാൽ ആശയത്തിൽ രണ്ടും ഒത്തു പോകുന്നു. വീണ്ടും പ്രുമിയോനിൽ, എന്റെ നാഥാ മരുഭൂമിയിലെ കൊള്ളരുതാത്ത കൊള്ളക്കാരന്റെ കൈയിൽ പെട്ടിരിക്കുന്നവളും തൃക്കൈകൊണ്ട് സൃഷ്ടിക്കപ്പെട്ടവളുമായ ഈ ദാസിയെ നിന്തിരുവടി കടാക്ഷിക്കണമെ. സൂത്രക്കാരനായ പ്രാപ്പിടിയന്റെ അടുക്കൽനിന്നും ഈ ദാസിയെ വീണ്ടെടുക്കണമെ. അതിനെ നിന്തിരുവടിയുടെ പഞ്ജരത്തിൽ സാക്ഷാൽ വെൺപിറാവും നിന്തിരുവടിയുടെ ഭവനത്തിൽ പാതിവ്രത്യമുള്ള ചെങ്ങാലിപ്പിടയും നിന്തിരുവടിയുടെ ഭവനത്തിനടുക്കൽ പ്രിയപ്പെട്ട കുരുകിൽപ്പിടയുമാക്കിത്തീർക്കണമെ. പാപസമുദ്രത്തിലും ദോഷക്കയത്തിലും മുങ്ങിക്കിടക്കുന്ന ഇവളെ ഉദ്ധരിക്കണമെ. എന്റെ നാഥാ, വിളിച്ചുകൊൾവിൻ ഞാൻ തുറക്കുമെന്നും യാചിച്ചുകൊൾവിൻ കിട്ടുമെന്നും നിന്തിരുവടി അരുളിചെയ്തിട്ടുണ്ടല്ലോ. ഇതാ ഞാൻ നിന്തിരുവടിയുടെ വാതിൽക്കൽ മുട്ടുന്നു. വിളി കേൾക്കണമെ. ഞാൻ അടിമപ്പെട്ടതുകൊണ്ട് എന്റെ സർവ്വാപരാധവും ക്ഷമിക്കണമെ.

കാവ്യത്തിൽ ഈ ആശയം വളരെ പ്രകടമാണ്,

"തദ്ഗളത്തിങ്കൽനിന്നുദ്ഗതമായ് പിന്നെ
ഗ്ഗദ്ഗദം പൂണ്ടൊരു വീണാഗാനം
നാഥാ തവാജ്ഞകൾ കേട്ടു നടക്കാതെ
നാനാപരാധങ്ങൾ ചെയ്തുപോയ് ഞാൻ
ശാസിതാവായോനേ, സർവ്വം ക്ഷമിച്ചു, തൻ



ദാസിയെത്തൃക്കാൽക്കൽ നിർത്തേണമെ.
മുട്ടുവിൻ വാതിൽ തുറക്കുമെന്നങ്ങുന്നു
പട്ടാങ്ങമായ്ചൊന്നതോർത്തുകൊണ്ടേ
താവകാനുഗ്രഹദ്വാരത്തിൽ മുട്ടുമീ
പ്പാവത്തിനേകുകിങ്ങുൾപ്രവേശം
അല്ലൽപ്പെരുങ്കടൽക്കല്ലോലമാലയിൽ-
ത്തെല്ലല്ലലഞ്ഞു കുഴങ്ങുന്നു ഞാൻ
ഏഴയാമെന്നെക്കരേറ്റുവാൻ മറ്റാരു-
ണ്ടാ,ഴിക്കുമീതേ നടന്നവനേ
ലീലയാ കണ്ടു ചിരിപ്പാനായ് വഞ്ചകൻ
മേലേ വിരിച്ചിട്ട പുല്പരപ്പിൽ
മേയാനായ്ച്ചെന്നൊരു പെൺമാൻ നിരാലംബ-
യായിതാ, വീണുപോയ് മുൾക്കുഴിയിൽ
...............................................................
...............................................................
ദുഷ്ടപ്പരുന്തിന്റെ വായിൽനിന്നീ ഗതി-
കെട്ട കപോതിയെദ്ദീനബന്ധോ,
അഞ്ജസാ വീണ്ടെടുത്തെൻ തിരുമേനി തൻ
പഞ്ജരം തന്നിലണയ്ക്കേണമെ."

പ്രുമിയോനിലെ ആശയത്തെക്കാൾ ബൈബിളിനെ തന്നെ കവി ആശ്രയിക്കുന്ന ഒരു ഭാഗവും ഉണ്ട്.

പ്രുമിയോനിൽ, സ്ത്രീയെ പൊയ്ക്കൊൾക, നിനക്ക് എങ്കൽ അതിയായ ഭക്തി തോന്നിയല്ലോ. അതിനാൽ നിന്റെ പാപങ്ങളെ ഞാൻ ക്ഷമിച്ചിരിക്കുന്നു.

കാവ്യത്തിൽ,

"പൊയ്ക്കൊൾക പെൺകുഞ്ഞേ, ദുഃഖം വെടിഞ്ഞു നീ-
യുൾക്കൊണ്ട വിശ്വാസം കാത്തു നിന്നെ
അപ്പപ്പോൾപ്പാതകം ചെയ്തതിനൊക്കെയു-
മിപ്പശ്ചാത്താപമേ പ്രായശ്ചിത്തം."

"നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു" എന്ന ബൈബിൾ വാക്യമാണ്, "നിനക്ക് എന്നിൽ അതിയായ ഭക്തി തോന്നിയല്ലോ" എന്ന പ്രുമിയോനിലെ പരാമർശത്തെക്കാൾ കവിക്ക് തൃപ്തികരമായത്.

പ്രുമിയോനിൽ ഒരിടത്തും പാപിയായ സ്ത്രീയുടെ പേര് മറിയയാണെന്നു പറയുന്നില്ല. മഗ്ദലനമറിയം പാപിയായ സ്ത്രീയാണെന്നുള്ള ഒരു പരാമർശവും പൗരസ്ത്യ സഭാപിതാക്കന്മാരുടെ രചനകളിൽ ഉണ്ടെന്നും തോന്നുന്നില്ല. എന്നാൽ കാവ്യത്തിൽ ഒരിടത്തു മറിയ എന്ന പേര് കവി പരാമർശിക്കുന്നുണ്ട്.

*"കേഴുക കേഴുക മാന്യേ മറിയമേ*
*കേഴുവോർക്കാശ്വാസമേകുമീശൻ*
*എന്നാൽ ആദ്യം കവി എഴുതിയത്,*
*കേഴുക കേഴുക കേഴമാൻ കണ്ണാളെ*
*കേഴുവോർക്കാശ്വാസമേകുമീശൻ"*

എന്നായിരുന്നുവെന്നും ഒന്ന് രണ്ട് പതിപ്പുകൾക്കുശേഷം പുസ്തകത്തിന്റെ പേരിലല്ലാതെ കാവ്യത്തിൽ നായികയുടെ പേരില്ല എന്ന വിമർശനത്തെ തുടർന്നാണ് കവി അങ്ങനെ മാറ്റം വരുത്തിയതെന്നും പി. സി. കോരുത് രേഖപ്പെടുത്തുന്നു.

വള്ളത്തോൾ കാവ്യങ്ങളിൽ രണ്ട് പേരുകൾ പുതുമയല്ലായിരുന്നു (ഉദാ: ചിത്രയോഗം അഥവാ താരാവലി ചന്ദ്രസേനം, ഒരു കത്ത് അഥവാ രുഗ്മിയുടെ പശ്ചാത്താപം). അങ്ങനെ മഗ്ദലനമറിയം അഥവാ പശ്ചാത്താപമേ പ്രായശ്ചിത്തം രചിക്കപ്പെട്ടു. സുന്ദരകാവ്യം വ്യാപകമായി പ്രചരിക്കപ്പെട്ടു. വാഴ്ത്തപ്പെട്ടു. മലയാള ഖണ്ഡകാവ്യങ്ങൾക്കിടയിൽ ഒരു ശാശ്വതസ്ഥാനം മഗ്ദലനമറിയം ഉറപ്പിച്ചു.

**ഒരു വിമർശനവും**

കാവ്യം വാഴ്ത്തപ്പെട്ടപ്പോഴും അതിലെ ഒരു കല്പന വിമർശന വിധേയമായി. പശ്ചാത്താപവിവശയായി കണ്ണുനീർ പൊഴിച്ചു നീങ്ങുന്ന സ്ത്രീയെ കവി ഒരു മാദകസുന്ദരിയായി അവതരിപ്പിക്കുന്നു.

"നീളെയുത്തുംഗമാം മാർത്തട്ടുലയുന്നു
തോളണിത്തൂവെള്ളച്ചേലയ്ക്കുള്ളിൽ
കെട്ടഴിഞ്ഞോമനപൃഷ്ഠഭാഗത്തേയും
മൂടിക്കിടക്കുന്നു, മുഗ്ദ്ധമാം കാർകുഴൽ
നീടുറ്റ നീലത്തഴയ്ക്കു തുല്യം"

വിമർശനവിധേയമായ ഒരു ഭാഗമാണിത്. പശ്ചാത്താപത്താൽ നീറിയ മനസുമായി രക്ഷാസൗധം തേടുന്ന മറിയയിൽ ഇത്രയേറെ മാദകത്വം ആരോപിക്കുന്നത് കവിതയെ അതിന്റെ പൂർണ്ണ ലക്ഷ്യം പ്രാപിക്കുന്നതിൽനിന്ന് വിലക്കുന്നു എന്നതായിരുന്നു വിമർശനത്തിന്റെ കാതൽ.

പ്രൊഫ. ജോസഫ് മുണ്ടശേരി എഴുതിയത്,

"പങ്കമകന്ന കണ്ണീരാൽക്കഴുകിയ
തങ്കത്തൃക്കാല്കളെത്താഴ്മയോടെ
നേർത്ത പട്ടിന്നു നേർകണ്ട വാർകൂന്തലാൽ
തോർത്തിത്തുടച്ച്, വരണ്ടിൻമേലും
ചെമ്പവിഴങ്ങൾ പതിക്കയായ് കാമിനി
തൻ പരിപേലവവായ്മലരാൽ
ഇന്നു നതാംഗി, നൻ വക്ത്രം പവിത്രമായ്
ഇന്നു നിൻ ചുംബനം സ്ഥാനത്തായി"

ഇവിടെ കീഴ്‌വരയിട്ട വരികൾ എത്ര മനോഹരങ്ങളായാലും എത്രയ്ക്കു ഭക്തിഭാവ പരിണാമസൂചകങ്ങളായി ഉദ്ദേശിക്കപ്പെട്ടാലും തൽപൂർവവർണിതമായ ശൃംഗാരത്തിൽനിന്നു വായനക്കാരെ വ്യപനയിക്കുവാൻ മതിയായിട്ടില്ല. മറിയത്തിന്റെ സൗന്ദര്യവും അതിനോടു കവിക്കുള്ള ആദരാതിശയവും വീണ്ടും തലപൊന്തിക്കുംപോലെ തോന്നും. ..ഓമലാളുടെ ആ തൃക്കഴൽ ചുംബിക്കലുമൊക്കെ ആ സൗന്ദര്യാദരത്തെ ഊതിപ്പിടിപ്പിക്കുന്നില്ലെ .... ശൃംഗാരത്തിൽ നിന്നൂളിയിട്ടു ഭക്തിഭാവത്തിലേക്കു കടക്കാൻ ശ്രമിച്ചില്ലെങ്കിൽ തന്നെയും പശ്ചാത്താപാദികളുടെ വർണ്ണനയിൽ വള്ളത്തോൾ പിന്നിലാവാനേ വഴിയുള്ളു."


**പുലിക്കോട്ടിൽ ജോസഫ് റമ്പാൻ**

ചുരുക്കത്തിൽ പശ്ചാത്താപമെന്ന പ്രധാനാശയത്തെ ശൃംഗാരരസപ്രധാന വർണ്ണനകൾ ചെറിയ തോതിലെങ്കിലും പിന്നിലാക്കുന്നു. ആ വിമർശനം ഉൾക്കൊണ്ട് പരിഗണിക്കുമ്പോഴും മഗ്ദലനമറിയം അതിന്റെ രചനാഭംഗികൊണ്ടും പ്രമേയസൗകുമാര്യംകൊണ്ടും അനശ്വരമായി നിലകൊള്ളുന്നു.

വളരെ ചെറിയ ഒരു കഥാസന്ദർഭത്തെ മാത്രം കൈമുതലാക്കി മഹാകവി നിർമ്മിച്ചെടുത്തത് ഒരു ദന്തഗോപുരമാണ്. മനോഹരമായ ചിത്രവേലകളാൽ അലങ്കരിച്ച ആ കമനീയഗോപുരം നൂറു വർഷങ്ങൾക്കിപ്പുറവും കറപുരളാതെ, പൊടിപിടിക്കാതെ നിലനില്ക്കുന്നു. ഇനിയൊരു നൂറു വർഷങ്ങൾ കഴിഞ്ഞാലും അതിനൊട്ടും ന്യൂനത സംഭവിക്കുകയില്ലായെന്നതും സ്പഷ്ടം.

**അവലംബം**

മഗ്ദലനമറിയം, വള്ളത്തോൾ നാരായണമേനോൻ (വിവിധ പതിപ്പുകൾ).
മഗ്ദലനമറിയം, പ്രൊഫ. ജോസഫ് മുണ്ടശേരി.
മഗ്ദലനമറിയം ഉത്ഭവചരിത്രം (ലേഖനം), പി. സി. കോരുത്.
പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ (വിവിധ പതിപ്പുകൾ).



## ജെനി മേരി മാത്യുവിന് ഡോക്ടറേറ്റ്

എം ജി സർവകലാശാലയിൽ നിന്ന് കെമിസ്ട്രിയിൽ പി.എച്ച്.ഡി. കരസ്ഥമാക്കിയ ജെനി മേരി മാത്യു.

പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അസിസ്റ്റന്റ് പ്രൊഫസറാണ്.

തുമ്പമൺ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം.

# ആത്മീയ നിറവ്, യേശുവിന്റെ വാഗ്ദാനം

## (പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായർ)

## വി. യോഹന്നാൻ 6: 35–46


### ഫാ. വിനോദ് ജോർജ്

(മാനേജർ, വെട്ടിക്കൽ ദയറാ)




ഒരു നാണയത്തിനു രണ്ടു വശങ്ങളുണ്ട്. രണ്ടും തുല്യപ്രധാനമാണ്. അതുപോലെ യേശുക്രിസ്തുവിന് തുല്യപ്രധാനമായ രണ്ടു സ്വഭാവങ്ങളുണ്ട്. ദൈവത്വവും മനുഷ്യത്വവും. വി. ലൂക്കോസ് മനുഷ്യത്വത്തെ വ്യക്തമാക്കിക്കൊണ്ട് മനുഷ്യപുത്രനായി വരച്ചുകാണിക്കുന്നു. വി. യോഹന്നാൻ, യേശുവിൻരെ ദൈവത്വം വ്യക്തമാക്കുമാറ് ദൈവപുത്രനായി തന്നെ അവതരിപ്പിക്കുന്നു. ക്രിസ്തുവിന്റെ ഏഴ് അത്ഭുതങ്ങളെയും "ഞാൻ ആകുന്നു" എന്നു പറയുന്ന ഏഴു പ്രസ്താവനകളെയും കേന്ദ്രമാക്കിയാണ് സുവിശേഷം മുന്നോട്ടു നീങ്ങുന്നത്.

**ജീവന്റെ അപ്പം:-** 'ഞാൻ ആകുന്നു' എന്നു പറയുന്ന ഏഴു പ്രസ്താവനകളിൽ ഒന്ന്, ഇന്നത്തെ വി. വേദഭാഗത്ത് നാം ശ്രദ്ധിക്കുന്നു. വി. യോഹന്നാൻ 6:35 'ഞാൻ ജീവന്റെ അപ്പമാകുന്നു.' ക്രിസ്തു മാനവജാതികയുടെ ഭൗതികമായ വിശപ്പ് ശമിപ്പിക്കുവാൻ മാത്രമല്ല, നിത്യജീവന്റെ ആഹാരം നൽകുന്നതിനും കൂടിയാണെന്ന് പഠിപ്പിക്കുകയാണ്.

ജീവന്റെ അടിസ്ഥാന ആവശ്യമാണ് അപ്പം അഥവാ ആഹാരം എന്നത്. വസ്ത്രവും പാർപ്പിടവും അടിസ്ഥാന ആവശ്യങ്ങളിൽ ഉൾപ്പെടുന്നുണ്ടെങ്കിലും ജീവൻ നിലനിർത്താൻ അത്യന്താപേക്ഷിതമായത് ആഹാരമാണ്. വസ്ത്രവും പാർപ്പിടവും ഇല്ലെങ്കിൽ ജീവൻ നിലനിർത്താം. എന്നാൽ ആഹാരം ഇല്ലാതിരുന്നാൽ അധികകാലം ജീവൻ നിലനിർത്താൻ സാധ്യമല്ല. യേശുവിനെ കൂടാതെ ഒരു വിശ്വാസിക്ക് ജീവൻ നിലനിൽക്കുകയില്ല എന്ന സത്യമാണ് 'ഞാൻ ജീവന്റെ അപ്പമാണ്' എന്ന പ്രസ്താവനയിലൂടെ യേശുക്രിസ്തു വെളിപ്പെടുത്തുന്നത്.

വി. യോഹന്നാൻ 15:5 'എന്നെ പിരിഞ്ഞു നിങ്ങൾക്ക് ഒന്നും ചെയ്യുവാൻ കഴിയുകയില്ല.' യേശുക്രിസ്തു നമ്മുടെ ജീവന്റെ നിലനില്പിന് അടിസ്ഥാന ആധാരമാണ്. യേശുവിൽ വിശ്വസിക്കുകയും യേശുവിനെ ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുക എന്നത് എല്ലാ വിശ്വാസികളുടെയും അടിസ്ഥാന കടമയാണ്.

വി. യോഹന്നാന്റെ സുവിശേഷം ആറാം അദ്ധ്യായത്തിൽ യേശുക്രിസ്തു ജീവന്റെ അപ്പമാകുന്നു എന്നതിനു സമാനമായ വാക്യങ്ങൾ കാണുന്നുണ്ട്. 'നിത്യജീവങ്കലേക്ക് നിലനിൽക്കുന്ന ആഹാരം' (6:27), 'സ്വർഗ്ഗത്തിൽ നിന്നുള്ള സാക്ഷാൽ അപ്പം' (6:32), 'സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന് ലോകത്തിനു ജീവനെ കൊടുക്കുന്ന ദൈവത്തിന്റെ അപ്പം' (6:33), 'സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയ ജീവനുള്ള അപ്പം' (6:51). ഇവയെല്ലാം ക്രിസ്തുവിനെ സംബന്ധിച്ച് പറയുമ്പോൾ വി. കുർബ്ബാനയെ സംബന്ധിച്ച് തന്നെയാണെന്ന് മനസ്സിലാക്കുവാൻ കഴിയും. ഓരോ പന്തിഭോജനവും കർത്താവിന്റെ മേശയിൽ നിന്നും നിത്യജീവന്റെ ഭക്ഷണമായ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിന്റെ പ്രതീകവും പ്രതിധ്വനിയുമായി കാണുന്നു.



**ദൈവത്വവും മനുഷ്യത്വവും:-** യേശുക്രിസ്തുവിൽ രണ്ടു സ്വഭാവങ്ങൾ ഉണ്ട്. ദൈവത്വവും മനുഷ്യത്വവും. ഇവ രണ്ടും ഒരുമിച്ച് ഒന്നായി സംയോജിക്കപ്പെട്ടിരുന്നു. ഇവ രണ്ടും വേർതിരിച്ചറിയുന്ന രണ്ടു പ്രസ്താവനകൾ ഇന്നത്തെ വി. സുവിശേഷഭാഗത്ത് നാം വായിക്കുന്നുണ്ട്. ഒന്ന്, 6:35 'യേശു അവരോട് പറഞ്ഞത്: ഞാൻ ജീവന്റെ അപ്പമാകുന്നു; എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല; എന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കുകയുമില്ല.' ഇത് യേശുവിന്റെ ദൈവത്വത്തെ പ്രകടമാക്കുന്ന വാക്യമാണ്. രണ്ട്, 6:38 'ഞാൻ എന്റെ ഇഷ്ടമല്ല, എന്നെ അയച്ചവന്റെ ഇഷ്ടമത്രേ ചെയ്യുവാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നിരിക്കുന്നത്.' ഇത് മനുഷ്യത്വത്തിന്റെ ഭാവമാണ്.

യേശുക്രിസ്തു മഹത്വത്തിന്റെ ഭാവങ്ങൾ എന്തെല്ലാം പ്രകടമാക്കിയിട്ടുണ്ടോ, അവയെല്ലാം അനുകരിക്കുവാൻ മനുഷ്യരെന്ന നിലയിൽ നമുക്ക് ഉത്തരവാദിത്വമുണ്ട്. യേശുക്രിസ്തു ഉറങ്ങി (വി. മത്തായി 8:24, 4:38), വിശന്നു (വി. മർക്കോസ് 11:12), ദാഹിച്ചു (വി. യോഹന്നാൻ 4:7), ക്ഷീണം (വി. യോഹന്നാൻ 4:5), കരഞ്ഞു (വി. യോഹന്നാൻ 11:36), അറിവില്ല എന്നു പറഞ്ഞു (വി. മർക്കോസ് 13:32), പിശാച് എന്നു വിളിച്ചു (വി. യോഹന്നാൻ 6:70), കളിയാക്കി (വി. യോഹന്നാൻ 6:26), പിതാവിന്റെ ഇഷ്ടം മാത്രമേ ചെയ്യുകയുള്ളു എന്നു പറഞ്ഞു (വി. യോഹന്നാൻ 6:38) ഇവയെല്ലാം യേശുവിന്റെ മനുഷ്യത്വ സ്വഭാവത്തിന്റെ അടയാളങ്ങളാണ്.

നമ്മുടെ പ്രവൃത്തികളെല്ലാം ദൈവഇഷ്ടം അനുസരിച്ചായിരിക്കണം. പ്രാർത്ഥന ആവശ്യമാണ്. നാം എന്തു ചെയ്താലും ദൈവത്തിന്റെ ഇഷ്ടമാണ് നടക്കേണ്ടത്. രോഗം, കഷ്ടത, ദുഃഖം, മരണം, സാമ്പത്തിക ക്ലേശം തുടങ്ങിയവയൊക്കെ, ദൈവഇഷ്ടമായി നടക്കുന്നതാണോ എന്ന് നമുക്ക് തന്നെ വിലയിരുത്താവുന്നതാണ്. 'പിതാവേ കഴിയും എങ്കിൽ ഈ പാനപാത്രം എങ്കിൽ നിന്നു നീങ്ങിപ്പോകണമേ' (വി. മത്തായി 26:39) എന്ന് മരണവേദനപോലെ അതിദുഃഖിതമായ മനസ്സുകൊണ്ട് പ്രാർത്ഥിച്ച കർത്താവിനെ നാം കാണുന്നുണ്ട്. ആ പ്രാർത്ഥനയുടെ അവസാനം യേശുതമ്പുരാൻ പ്രാർത്ഥിക്കുന്നത് ഇങ്ങനെയാണ്. 'എങ്കിലും ഞാൻ ഇച്ഛിക്കുംപോലെ അല്ല നീ ഇച്ഛിക്കും പോലെ ആകട്ടെ' (വി. മത്തായി 26:39) എന്നാണ്.

**വിശ്വാസികൾക്കുള്ള വാഗ്ദാനങ്ങൾ**

യേശുക്രിസ്തു തന്റെ പ്രഭാഷണങ്ങളിൽ വിശ്വാസികൾക്ക് നിറയെ വാഗ്ദാനങ്ങൾ നൽകുന്നുണ്ട്. തന്റെ വാഗ്ദാനങ്ങൾ പാഴ്വാക്കുകളല്ല. യാഥാർത്ഥ്യമാകുന്നതു മാത്രമാണ് കർത്താവ് പറയുന്നത്. പ്രവർത്തിയിൽ വരാത്തതൊന്നും വാഗ്ദാനങ്ങൾ ആയി കർത്താവ് പറയാറില്ല. ഇന്നത്തെ വി. സുവിശേഷഭാഗത്ത് ആത്മനിറവിനുള്ള വാഗ്ദാനങ്ങൾ യേശു നൽകുന്നു. വാ. 35, 37 'എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല, എന്നിൽ വിശ്വസിക്കുന്നവനു ദാഹിക്കുകയുമില്ല...എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയുമില്ല.'

വി. യോഹന്നാൻ 11:26 'ജീവിച്ചിരുന്നു എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കുകയില്ല.'

1. കരുതൽ – സങ്കീർത്തനം 37:3,4 'യഹോവയിൽ ആശ്രയിച്ചു നന്മ ചെയ്യുക, ദേശത്തു പാർത്ത് വിശ്വസ്തത ആചരിക്കുക, യഹോവയിൽ തന്നേ രസിച്ചുകൊൾക. അവൻ നിന്റെ ഹൃദയത്തിലെ ആഗ്രഹങ്ങൾ നിനക്കു തരും.'

2. അപരിമിതമായ അനുഗ്രഹങ്ങൾ – വി. മർക്കോസ് 9:23
3. പ്രാർത്ഥനയ്ക്കു മറുപടി – വി. മർക്കോസ് 11:24
4. പ്രതിബന്ധങ്ങൾ നീക്കിത്തരുന്നു – വി. ലൂക്കോസ് 17:6
5. ദിവ്യപുത്രത്വം –വി. യോഹന്നാൻ 1:12
6. നിത്യജീവൻ – വി. യോഹന്നാൻ 3:14, 15, 5:24
7. ആത്മീയ വെളിച്ചം – വി. യോഹന്നാൻ 12:46
8. ശുശ്രൂഷയ്ക്കുള്ള ശക്തി – വി. യോഹന്നാൻ 14:12
9. രക്ഷ – റോമർ 1:16, 1 പത്രോസ് 2:6

ഇവയെല്ലാം യേശുക്രിസ്തുവിന്റെ വാഗ്ദാനങ്ങളിൽ ചിലതു മാത്രമാണ്.

**മുൻവിധി** (Pre-Conceived Notion-)

യേശുക്രിസ്തുവിന്റെ ജ്ഞാനവും പ്രഭാഷണങ്ങളും കേട്ട യഹൂദജനം, അവനെ മുൻവിധിയോടെയാണ് സമീപിച്ചത്. വാ. 41 'ഞാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്ന അപ്പം എന്ന് അവൻ പറഞ്ഞതിനാൽ യഹൂദന്മാർ അവനെക്കുറിച്ച് പിറുപിറുത്തു. യേശുവിന്റെ കുടുംബത്തെയും മാതാപിതാക്കളെയും പാരമ്പര്യത്തേയുംക്കുറിച്ച് മനസ്സിലാക്കി മുൻവിധിയോടെ യഹൂദന്മാർ യേശുവിനെ പരിഹസിക്കുകയും അവനെ അംഗീകരിക്കാതിരിക്കുകയും ചെയ്തു.

ക്രിസ്തീയ ജീവിതത്തിൽ മുൻവിധിക്ക് സാംഗത്യമില്ല. വ്യക്തികളും സമൂഹവും മാനസാന്തരത്തിനും അനുതാപത്തിനും വിധേയമാകുന്നതിനാൽ, അവരുടെ വർത്തമാനകാല ജീവിതത്തെ വിലയിരുത്തി മനസ്സിലാക്കണം. നിനുവാ നഗരം മാനസാന്തരത്തിനു വിധേയമായപ്പോൾ അവർ പുതിയ സൃഷ്ടി ആയി. ധൂർത്ത പുത്രന്റെ ഉപമയും കള്ളന്റെ മാനസാന്തരവും നല്ല ഉദാഹരണങ്ങളാണ്. 2 കോരിന്ത്യർ 5:17 'ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു. പഴയത് കഴിഞ്ഞുപോയി. അതു പുതുതായിത്തീർന്നിരിക്കുന്നു.'

## ഹൈക്കോടതി വിധി നടപ്പാക്കണം: മാർ ക്രിസോസ്റ്റമോസ്

കോട്ടയം ● ജനസംഖ്യാനുപാതികമായി ക്രൈസ്തവർക്ക് അർഹമായ ന്യൂനപക്ഷ അവകാശങ്ങൾ സംരക്ഷിക്കപ്പെടണമെന്നും ഇതു സംബന്ധിച്ച ഹൈക്കോടതി വിധി നടപ്പാക്കണമെന്നും ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം പ്രസിഡന്റ് ഡോ. യുഹാനോൻ മാർ ക്രിസോസ്റ്റമോസ്.

ഒസിവൈഎം കേന്ദ്ര സമിതി 'ന്യൂനപക്ഷ സംരക്ഷണ അവകാശങ്ങൾ സമകാലിക പശ്ചാത്തലത്തിൽ' എന്ന വിഷയത്തിൽ നടത്തിയ വെബിനാർ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

വൈസ് പ്രസിഡന്റ് ഫാ. വർഗീസ് ടി. വർഗീസ് അധ്യക്ഷത വഹിച്ചു. കെസിസി ജനറൽ സെക്രട്ടറി പ്രകാശ് പി. തോമസ്, ദേശീയ ക്രൈസ്തവ ന്യൂനപക്ഷ ചെയർമാൻ ഫാ. ബന്യാമിൻ ശങ്കരത്തിൽ എന്നിവർ വിഷയാവതരണം നടത്തി.

ഒസിവൈഎം ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, ട്രഷറർ ജോജി പി. തോമസ് എന്നിവർ പ്രസംഗിച്ചു. ന്യൂനപക്ഷ വകുപ്പ് മുഖ്യമന്ത്രി ഏറ്റെടുത്തതിനെ യോഗം സ്വാഗതം ചെയ്തു.



**ലോക പരിസ്ഥിതിദിനാചരണത്തിന്റെ ഭാഗമായി കോട്ടയം ചെറിയപള്ളി അങ്കണത്തിൽ വൃക്ഷതൈ നട്ടപ്പോൾ. കോട്ടയം സോഷ്യൽ ഫോറെസ്റ്റെറി അസിസ്റ്റന്റ് ഫോറെസ്റ്റ കൺസേർവേറ്റർ ഡോ. ജി. പ്രസാദ് മുഖ്യാതിഥി ആയിരുന്നു. ഔഷധ/ഫലവൃക്ഷതൈകളുടെ വിതരണവും നടത്തി.**



**കോട്ടയം ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ പാമ്പാടി അഭയഭവനിൽ ആരംഭിക്കുന്ന വൈദ്യുതി ശ്മശാന നിർമ്മാണത്തിനായി പുതുപ്പള്ളി പള്ളിയുടെ വിഹിതം 25000 രൂപ ഡോ. യൂഹാനോൻ മാർ ദിയകോറോസിന് വികാരി ഫാ. എ. വി. വർഗീസ് കൈമാറുന്നു. ദയറ മാനേജർ റവ. ഫാ. മാത്യു. കെ. ജോൺ, സഹവികാരി റവ. ഫാ. എബ്രഹാം ജോൺ എന്നിവർ സമീപം.**

## ജോജി പി. തോമസ് കെ.സി.സി. വിദ്യാഭ്യാസ കമ്മീഷൻ സംസ്ഥാന ചെയർമാൻ



തിരുവല്ല: കേരളാ കൗൺസിൽ ഓഫ് ചർച്ചസ് വിദ്യാഭ്യാസ കമ്മീഷൻ സംസ്ഥാന ചെയർമാനായി ജോജി പി. തോമസ് തെരഞ്ഞെടുക്കപ്പെട്ടു. ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കേന്ദ്ര ട്രഷറാറാണ്. വൈ.എം.സി.എ സംസ്ഥാന വൈസ് ചെയർമാൻ, യൂണി-വൈ സംസ്ഥാന ചെയർമാൻ, യൂത്ത് ഫോറം സംസ്ഥാന ചെയർമാൻ, കെ.സി.സി യൂത്ത് കമ്മീഷൻ, കറന്റ് അഫേയേഴ്സ് കമ്മീഷനുകളുടെ ചെയർമാൻ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. കെ.സി.സി പ്രസിഡന്റ് ബിഷപ്പ് ഡോ. ഉമ്മൻ ജോർജിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിലാണ് തെരഞ്ഞെടുത്തത്.



# Without the bread of life, we are toast!

## Third Sunday after Pentecost


**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**


**Evening- St. Mark 6:4-13, Morning- St. Luke 9: 1 -11, Before Holy Qurbana: Genesis 42: 18-25, Jeremiah 3: 1 – 5,Daniel 3:21-30, Holy Qurbana: Acts 13:26-39, Galatians 6:10-18**

**St. John 6: 35 – 46**

The gospel passage is the continuation of Jesus' exhortation to the crowd that followed him to the other side of the Sea of Galilee after the feeding of the five thousand. Jesus tried to explain to them more about the 'Bread of Life' and 'Eternal life'.

**a. Satiating the Hunger**

*"I am the bread of life. Whoever comes to me will never be hungry, and whoever believes in me will never be thirsty." (Jn 6:35)*

*The main reason for the crowd of Galilee to follow Jesus all the way to Capernaum was the excitement caused by the miraculous feeding of more than five thousand. They thought they had found their true leader who can provide them enough 'bread' without 'the sweat of their brow'. Their excitement grew when they thought that Jesus was even greater than their all-time great Moses, who had fed the Israelites with Manna during their wilderness journey and they pleaded to Jesus "…give us this bread always." (Jn 6:34b).*

*Little did they know that the bread Jesus was referring to was not the one made out of dough but had a larger and deeper spiritual meaning. We see a similar situation when the woman of Samaria, at Jacob's well, was taught by Jesus about 'the water that will become a spring gushing up to eternal life' (Jn 4:14b). In both the instances Jesus is pointing to the need to look beyond the materialistic need. It reminds us of Isaiah's words "Ho, everyone who thirsts, come to the waters; …. Why do you spend your money for that which is not bread, and your labour for that which does not satisfy?* (Is 55:1-2)

*Often the world makes us believe that all we need to have for a successful life is ensure that all our material needs are met without any delay and fully to our satisfaction. Jesus is challenging the ordinary folk of Galilee to think beyond the mundaneness of the daily needs. The one who taught to pray to 'give our daily bread' is trying to explain to them that the daily bread cannot be limited to the one which is used to satiate physical hunger but it also includes the 'Real Bread from Heaven'.*

*The physical bread can satisfy our hunger only when it is taken and eaten and not by simply looking at it or keeping it in our proximity. Similarly to let the spiritual bread nourish us, we need to 'go to Jesus' and 'believe in Him'.*

**b. Believe to have Eternal Life**

**"*This is indeed the will of my Father, that all who see the Son and believe in him may have eternal life; and I will raise them up on the last day.*"** *(Jn 6:40)*

Believing in Jesus Christ and accepting Him as the Son of God is needed to have eternal life. Jesus categorically stated the need to believe him to have eternal life. He made it clear to the crowd that it was not enough to come and see or hear Him; but they needed to believe in Him. Many of the Jews had seen Him and some frequently went to hear Him or to see the miracles performed by Him. But for some it was hard to believe in Him. It might have been because He didn't fit well into their expectation of a Messiah or simply because they couldn't see Him beyond 'Jesus, the son of Joseph, whose father and mother they knew' *(Jn 6:42).*

We might have come across people who are happy to 'come and see' Jesus, but beyond that it's difficult for them to move. They are unable to believe Him as the Lord. Is it all enough to be only a curious visitor to Church? Would a mere knowledge about Jesus and his teachings be enough? In order to be more 'accommodative' and 'politically correct' some might advocate that accepting Jesus as a social reformer or as one of the great teachers is all that is required to have eternal life. However the Word of God is unambiguous in this regard; "*Very truly, I tell you, whoever believes has eternal life*" *(Jn 6:47).* Even the thief on the cross was promised eternal life not because of his physical proximity to Jesus on cross, rather because he confessed Him as Lord and prayed that he may be remembered on His second coming. Hence we need to think twice before diluting the Gospel message.

It's said 'seeing is believing', but sometimes even seeing the wonderful works of God might not lead to proper believing in Him. This is true about us also who are baptised as Christians. Here 'believing' doesn't mean an intellectual exercise or a mere verbal acknowledgement, but the one which is expressed through one's life. As St. James states, if we 'believe in Him' it should be manifested through our works or else it's a dead faith. "*So faith by itself, if it has no works, is dead.*" (Js 2:16) Every moment we witness to the wonderful providential care of the Lord, and yet we hold back ourselves in reposing our wholehearted trust in Him. For us Christians, it is not because we don't know about Jesus that we don't 'believe' (that our deeds don't reflect it) in Him but because we assume that we have plenty of time to lead life as per our will, and later on in our life, we can express our belief through a corrected life.

**Conclusion**

May the meditation of the Gospel passage help us to re-work our lives. Instead of worrying about 'bread' let us focus on the 'Bread from above'. May we who claim to be the believers of Jesus lead a witnessing life well pleasing to God, so that whoever comes across us know that we are His true believers and get inspired to be His believers and have eternal life.



# വികസന പദ്ധതികൾ പരിസ്ഥിതി സൗഹൃദമാകണം. മന്ത്രി പി. പ്രസാദ്

മസ്കത്ത്: നാടിന്റെ വികസനത്തിന് വലിയ പദ്ധതികൾ നടപ്പാക്കേണ്ടത് അനിവാര്യമാണെങ്കിലും അവ പരിസ്ഥിതിക്കും ജീവജാലങ്ങളുടെ ആവാസ വ്യവസ്ഥക്കും ആഘാതമേൽക്കാതെ പരിസ്ഥിതി സൗഹൃദമാകണമെന്ന് സംസ്ഥാന കൃഷി വകുപ്പ് മന്ത്രി പി. പ്രസാദ്.

മസ്കത്ത് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിലെ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന പരിസ്ഥിതി ദിനാചരണത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ച് സംസാരിക്കുകയായിരുന്നു പരിസ്ഥിതി സംരക്ഷണത്തിനായുള്ള സമരങ്ങളുടെ മുന്നണി പോരാളി കൂടിയായ അദ്ദേഹം. മനുഷ്യരാശിയുടെ നിലനിൽപ്പിന് തന്നെ ആധാരമായ പ്രകൃതിയും അതിലെ ജീവന ഘടകങ്ങളായ പ്രാണവായുവും മണ്ണും മരങ്ങളും വെള്ളവും സംരക്ഷിക്കാൻ നമുക്ക് ഉത്തരവാദിത്വമുണ്ട്. ഇനി വരാനിരിക്കുന്ന അനേകം തലമുറകൾക്ക് കൂടി അവകാശപ്പെട്ടതാണ് ഇവയൊക്കെ എന്ന ബോധ്യമുണ്ടാകണം. പ്രവാസ ലോകത്തെ അനേകം സുഹൃത്തുക്കൾ മട്ടുപ്പാവിൽ പോലും ചെറിയ രീതിയിൽ കൃഷി ചെയ്യുന്നത് കണാറുണ്ട്. ഇത് ആചരണങ്ങൾക്കും ആശയ പ്രചാരണങ്ങൾക്കും ഉപരി പ്രായോഗിക ജീവിതത്തിൽ നടപ്പാക്കുന്നതിന്റെ പ്രതിഫലനമാണെന്നും അദ്ദേഹം പറഞ്ഞു. ആവാസവ്യവസ്ഥയുടേ പുനഃസ്ഥാപനം എന്ന ഈ വർഷത്തെ പരിസ്ഥിതിദിന ചിന്താ വിഷയത്തെ അധികരിച്ച് പുനഃരുജ്ജീവനത്തിന്റെ കാവലാളാകുക, പരിസ്ഥിതിയെ സംരക്ഷിക്കുക എന്ന മുദ്രാവാക്യമുയർത്തിയാണ് ഓൺ ലൈൻ പ്ളാറ്റ്ഫോമിലൂടെ യുവജനപ്രസ്ഥാനം ഈ വർഷത്തെ പരിപാടികൾ സംഘടിപ്പിച്ചത്.

ഒരു പുത്തൻ കാർഷിക സംസ്കാരം രൂപപ്പെടുത്തുന്നതിനും കർഷകർക്കും കർഷക തൊഴിലാളികൾക്കും മെച്ചപ്പെട്ട വരുമാനം ഉറപ്പ് വരുത്തുന്നതിനും തരിശു ഭൂമികൾ കൃഷിയോഗ്യമാക്കി കൃഷി വ്യാപിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുന്നതിനും പച്ചക്കറികൾക്കും ഭക്ഷ്യോൽപ്പന്നങ്ങൾക്കും ഇനിയും അന്യ സംസ്ഥാനങ്ങളെ ആശ്രയിക്കുന്ന സ്ഥിതിക്ക് മാറ്റമുണ്ടാകുവാനും കാർഷിക രംഗത്ത് സ്വയം പര്യാപ്തത നേടുന്നതിനുള്ള കൂടുതൽ കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കണമെന്ന നിർദ്ദേശം ചടങ്ങിൽ അംഗങ്ങൾ മന്ത്രിക്ക് മുൻപാകെ സമർപ്പിച്ചു. ഇടവക വികാരി ഫാ. പി. ഒ. മത്തായി അധ്യക്ഷത വഹിച്ചു. പരിപാടികളുടെ ഭാഗമായി പരിസ്ഥിതി സംരക്ഷണത്തിന്റെ പ്രാധാന്യം അനാവരണം ചെയ്യുന്ന ഡോക്യുമെന്ററിയുടെ പ്രദർശനം, ചർച്ച് വളപ്പിൽ വൃക്ഷത്തൈ നടീൽ എന്നിവയും നടന്നു.



**തെങ്ങേലി സെന്റ് ജോർജ് ഓർത്തോഡോക്സ് പള്ളയിലെ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ, ഇടവകയിലെ എല്ലാ കുഞ്ഞുങ്ങൾക്കും, ഇടവകയോട് ചേർന്നുള്ള നമ്മുടെ സ്ഥാപനമായ മാർ ഡയനീഷ്യസ് താബോർ കോൺവെന്റിലെ കുഞ്ഞുങ്ങൾക്കും പഠനോപകരണങ്ങൾ വിതരണം ചെയ്തു. വാർഡ് അംഗം ജോ ഇലഞ്ഞിമൂട്ടിൽ ഉൽഘടനം ചെയ്തു.**



# കാടിന്റെ മക്കൾക്ക് കരുതലുമായി സ്നേഹക്കൂട്ടം

പത്തനംതിട്ട: ലോക്ക്ഡൗൺ കാലത്ത് ദാരിദ്ര്യത്തിൽ മുങ്ങിപ്പോയ ആദിവാസി ഊരുകളിൽ പലവ്യഞ്ജന-പച്ചക്കറി കിറ്റുകൾ വിതരണം ചെയ്ത് സ്നേഹകൂട്ടം. ആങ്ങമൂഴി, പ്ലാപ്പള്ളി, നിലയ്ക്കൽ മേഖലകളിലെ നൂറോളം കുടുംബങ്ങൾ ഗുണഭോക്താക്കളായി.

ഈ ദുരിതകാലത്ത് പ്രതിസന്ധിയിൽ ആയിരിക്കുന്ന അശരണരെയും ആലംബഹീനരെയും സമൂഹത്തിൻറ താഴെതട്ടിലുള്ള പാവങ്ങളെയും കരുതണമെന്ന് ഓർമിപ്പിച്ച പ. കാതോലിക്കാ ബാവായുടെ വാക്കുകളാണ് സ്നേഹകൂട്ടത്തിന് പ്രചോദനമായത്. ദീനാനുകമ്പയും സഭാ സ്നേഹവും മുൻനിർത്തി പ്രവർത്തിക്കുന്ന സ്നേഹകൂട്ടം ലോക ഭക്ഷ്യ സുരക്ഷാ ദിനത്തോടനുബന്ധിച്ച് കൂടിയാണ് ഈ പദ്ധതി ആവിഷ്കരിച്ചതെന്ന് സ്നേഹകൂട്ടം രക്ഷാധികാരി ഫാ. ജോൺസൺ കാല്ലിട്ടതിൽ കോർഎപ്പിസ്കോപ്പ പറഞ്ഞു. വിശപ്പിന്റെയും പട്ടിണിയുടെയും ദാരിദ്ര്യത്തെയും ദയനീയ മുഖം ലോകത്തിനു മുമ്പിൽ കൊണ്ടുവരിക എന്നതും ഭക്ഷ്യപ്രതിസന്ധിക്കും വിശപ്പിനും എതിരായ പോരാട്ടത്തിന് ഏവരെയും അണിനിരത്തുക എന്നതും ദിനാചരണത്തിന്റെ ലക്ഷ്യങ്ങളാണ്.

സമൂഹത്തിന്റെ മുഖ്യധാരയിൽ വിരളമായി മാത്രം എത്തുന്ന കാടിൻറ മക്കളെ ചേർത്തു നിർത്തേണ്ടത് അത്യന്താപേക്ഷിതമാണെന്ന ബോധ്യത്തിൽ പ. ബാവാ നൽകുന്ന ആഹ്വാനം നിസ്വാർത്ഥമായി ഏറ്റെടുക്കുന്ന സുമനസ്സുകളാണ് സഭയുടെ കരുത്തെന്ന് ഉദ്ഘാടനം ചെയ്ത സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് പറഞ്ഞു.

നിലയ്ക്കൽ ഭദ്രാസന ഇടയൻ ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ, ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, സഭാ മാനേജിംഗ് കമ്മറ്റിയംഗം ഫാ. കെ. വി. പോൾ, പ്രാർഥനായോഗം കേന്ദ്ര വൈസ്. പ്രസിഡന്റ് ഫാ. ബിജു മാത്യു, ഒസിവൈഎം കേന്ദ്ര ജന. സെക്രട്ടറി നിതിൻ മണക്കാട്ടുമണ്ണിൽ , ഫോറസ്റ്റ് റേഞ്ച് ഓഫീസർ മനോജ് കുമാർ എന്നിവർ വിവിധ പ്രദേശങ്ങളിലെ കിറ്റ് വിതരണത്തിന് നേതൃത്വം നൽകി. കിറ്റുകളുമായി തങ്ങളെ തേടിയെത്തിയ മെത്രാപ്പോലീത്തമാർ അടങ്ങുന്ന സംഘത്തെ ഊരുവാസികൾ സ്നേഹപൂർവ്വം വരവേറ്റു.

# അട്ടപ്പാടി നന്മ കൂട്ടായ്മ കിറ്റ് വിതരണം ചെയ്തു

കോവിഡ് ബാധിത ഊരുകളായ മേലെ മുള്ളിയിലും രംഗനാഥപുരം, ജെല്ലിമേട് കോളനികളിലും ആയി 237 കുടുംബങ്ങളിൽ 2000 കിലോ അരിയും 1500 കിലോ വെജിറ്റബിള്സും 200-ലധികം കുട്ടികൾക്ക് പുതിയ വസ്ത്രങ്ങളും വിതരണം ചെയ്തു. നന്മ കൂട്ടായ്മ അംഗങ്ങളായ ഫാ. ബെന്നി അക്കൂട്ട്, ഫാ. ജിന്റോ കോയിക്കകുന്നേൽ, ഫാ. ജോഫിൻ കുറുവമാക്കൽ, ഫാ ജോബി ഇടത്തിനാൽ, ഫാ. അൻസൻ കൊച്ചറക്കൽ, ഫാ. സുനിൽ മാത്യു, ഫാ. സജി , പി. സി. ബേബി, ജോസഫ് ആന്റണി, ഷാജു പെട്ടിക്കൽ (നന്മ കോഡിനേറ്റർ), അരുൺ ഫിലിപ്പ്, ബോബി ജോർജ്, പി. എൽ. ജോർജ് എന്നിവർ നേതൃത്വം നൽകി.



## കുന്നംകുളം ഭദ്രാസനതല പരിസ്ഥിതി പരിപാലന പരിപാടി

കുന്നംകുളം: ഭദ്രാസനതല പരിസ്ഥിതി പരിപാലന പരിപാടിയുടെ ഉദ്ഘാടനം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് നിർവ്വഹിച്ചു. കമ്മീഷൻ വൈസ് പ്രസിഡന്റ് ഫാദർ ഗീവർഗ്ഗീസ് വർഗ്ഗീസ് അദ്ധ്യക്ഷത വഹിച്ചു. ഈ വർഷത്തെ പദ്ധതിയുടെ ഭാഗമായി ഭദ്രാസനത്തിലെ എല്ലാ പള്ളികളുടെയും കോമ്പൗണ്ടുകളിൽ ഫല വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുവാൻ ആഹ്വാനം ചെയ്തു. ജൂൺ മാസം മുതൽ ഒക്ടോബർ മാസം വരെയുള്ള കാലയളവിൽ സണ്ടേസ്കൂൾ കുട്ടികളുടെ ചുമതലയിൽ അവരവരുടെ ഭവന പരിസരത്തും മറ്റുമായി അടുക്കള തോട്ടം / പച്ചക്കറി തോട്ടം ഉണ്ടാക്കി പരിപാലിക്കുവാൻ മെത്രാപ്പോലീത്താ നിർദ്ദേശിച്ചു. നല്ല തോട്ടങ്ങൾ ഉണ്ടാക്കി പരിപാലിക്കുന്ന കുട്ടികളെ ഭദ്രാസന പരിസ്ഥിതി കമ്മീഷൻ പ്രത്യേക സമ്മാനങ്ങൾ നല്കി ആദരിക്കുവാൻ നിശ്ചയിച്ചു.

ഭദ്രാസന ആസ്ഥാനത്ത് ഫാ. കെ. പി. ഗീവർഗ്ഗീസിന്റെ നേതൃത്വത്തിൽ പരിപാലിച്ചു വരുന്ന ഏദൻ ഗാർഡൻ – കമ്മീഷൻ അംഗങ്ങളോടൊപ്പം മെത്രാപ്പോലീത്താ സന്ദർശിച്ചു. മെത്രാപ്പോലീത്തായും, ഭദ്രാസന സെക്രട്ടറി ഫാദർ ജോസഫ് ചെറുവത്തൂരും സഭാ മീഡിയ വിഭാഗം ഇൻ ചാർജ് ഫാദർ വർഗ്ഗീസ് ലാലും ഫാദർ ആന്റണി പൗലൂസും പരിസ്ഥിതി കമ്മീഷൻ അംഗങ്ങളും മരങ്ങൾ നട്ടു. പ. കാതോലിക്കാ ബാവാ മുൻ വർഷങ്ങളിൽ നട്ടു പരിപാലിച്ച മരങ്ങൾ വളർന്നു വലുതായി വരുന്നതിൽ ഭദ്രാസനത്തിന് അഭിമാനിക്കാവുന്നതാണെന്ന് വിലയിരുത്തി. കമ്മീഷൻ അംഗങ്ങളായ സഭാ മാനേജിങ് കമ്മറ്റി മെമ്പർ പി. യു. ഷാജൻ, പ്രിൻസ് റ്റി. കുരിയൻ എന്നിവർ പരിപാടികൾക്ക് നേതൃത്വം നല്കി. ഫാദർ ഗീവർഗ്ഗീസ് തോലത്ത് സ്വാഗതവും, പരിസ്ഥിതി കമ്മീഷൻ സെക്രട്ടറി എഡ്വി സഖറിയ നന്ദിയും പറഞ്ഞു.



**കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്ന പഠനോപകരണങ്ങളുടെ വിതരണം മീനടം സെന്റ് മേരീസ് യു. പി. സ്കൂളിലെ വിദ്യാർത്ഥികൾക്കുവേണ്ടി അധ്യാപിക, യൂഹാനോൻ മാർ ദിയസ്ക്കോറോസിൽ നിന്നും ഏറ്റുവാങ്ങുന്നു.**




## ആംബുലൻസ് സേവനത്തിന് തുടക്കം കുറിച്ച് ഷെയർ ഏന്റ് കെയർ ചാരിറ്റബിൾ സൊസൈറ്റി

കുന്നംകുളം: അത്യാവശ്യഘട്ടങ്ങളിൽ സൗജന്യ സേവനവുമായി പ്രവർത്തനമാരംഭിച്ച ഷെയർ ഏന്റ് കെയർ ചാരിറ്റബിൾ സൊസൈറ്റിയുടെ ആംബുലൻസ് സർവീസ് ടി. എൻ. പ്രതാപൻ എം. പി. ഫ്ളാഗ് ഓഫ് ചെയ്തു. ഷെയർ ഏന്റ് കെയർ ചാരിറ്റബിൾ സൊസൈറ്റി പ്രസിഡണ്ടും നഗരസഭ കൗൺസിലറുമായ ലെബീബ് ഹസ്സൻ അധ്യക്ഷത വഹിച്ച ചടങ്ങിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണം നടത്തി. ലൈഫ് കെയർ ആംബുലൻസിനുള്ള ധനസഹായം എ. സി മൊയ്തീൻ എം.എൽ.എ. കൈമാറി. നഗരസഭാ ചെയർപേഴ്സൺ സീതാ രവീന്ദ്രൻ, ടി. സോമശേഖരൻ, ബിജു സി. ബേബി, ഷാജി ആലിക്കൽ, മിഷ സെബാസ്റ്റ്യൻ, ഡോ. എ.വി മണികണ്ഠൻ എന്നിവർ സംസാരിച്ചു. 7034353000 എന്ന നമ്പറിൽ 24 മണിക്കൂറും ഓക്സിജൻ സൗകര്യത്തോടു കൂടിയ ആംബുലൻസ് സർവീസ് ലഭ്യമാണ്.



**അമേരിക്കൻ പ്രസിഡന്റിന്റെ ഈ വർഷത്തെ അക്കാദമിക് എക്സലൻസ് അവാർഡിന് അർഹയായ ഫാ. ലാബി ജോർജ് പനക്കമാറ്റത്തിന്റെ മകൾ ലിഡിയ ലാബി.**


*President's Education Awards Program*

presented to

Lydia Laby

in recognition of

*Outstanding Academic Excellence*

2021

U.S. Secretary of Education — President of the United States

Principal — Paint Branch High School — School



**അന്തർദ്ദേശീയ തായ്കൊണ്ടോ മത്സരത്തിൽ സ്വർണ്ണ മെഡൽ നേടിയ അബിൻ പി. ബി. കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**